വാല്യം – 25 ലക്കം – 4 ഏപ്രിൽ 2012 വില – 10 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം

പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ

**പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ**

**ഏപ്രിൽ 16,17**



മാർത്തോമ്മാ VI
(1765 – 1808)
204 –ാം ഓർമ്മ



മാർത്തോമ്മാ VIII
(1809 – 1816)
196 –ാം ഓർമ്മ



പുത്തൻകാവിൽ കൊച്ചുതിരുമേനി
(1897 – 1951)
61 –ാം ഓർമ്മ

# സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ
## പുത്തൻകാവ്

**പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ**
**ഏപ്രിൽ 16,17**



മലങ്കര സഭയുടെ തീർത്ഥാടന കേന്ദ്രമായ പുത്തൻകാവ്, സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ കബറടങ്ങിയിരിക്കുന്ന മലങ്കര മെത്രാപ്പോലീത്തന്മാരായ **ആറാം മാർത്തോമ്മാ (1808), എട്ടാം മാർത്തോമ്മാ (1816), പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസ് (1951)** എന്നീ തിരുമേനിമാരുടെ പരിപാവനമായ **ഓർമ്മപ്പെരുന്നാൾ 2012 ഏപ്രിൽ 16, 17 (തിങ്കൾ, ചൊവ്വ) തീയതികളിൽ** മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ **മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ** തിരുമേനിയുടെയും ഇടവക മെത്രാപ്പോലീത്താ **അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെയും** മറ്റ് മെത്രാപ്പോലീത്തന്മാരുടെയും സഹ കാർമ്മികത്വത്തിലും സമുചിതമായി ആചരിക്കുന്നു.



എന്ന് ഇടവകയ്ക്കുവേണ്ടി ,
**ഫാ. മത്തായി കുന്നിൽ** (വികാരി)
**ഉമ്മൻ ജോർജ് വെണ്മണി പീടികയിൽ** (ട്രസ്റ്റി)
**മാത്യൂസ് ഏബ്രഹാം കുന്നുംപുറത്ത്** (സെക്രട്ടറി)

## പ്രോഗ്രാം

### 2012 ഏപ്രിൽ 15 ഞായർ

7.30 am പ്രഭാതനമസ്ക്കാരം
8.30 am വി. കുർബ്ബാന
1.00 pm അഖിലമലങ്കര പ്രസംഗ മത്സരം, ക്വിസ് മത്സരം
സെന്റ് തോമസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ

### 2012 ഏപ്രിൽ 16 തിങ്കൾ

5.00 pm **തീർത്ഥാടകർക്ക് സ്വീകരണം**
6.00 pm **സന്ധ്യാനമസ്ക്കാരം**
6.45 pm **അനുസ്മരണ പ്രഭാഷണം**
**റവ. ഫാ. വിത്സൺ മാത്യു (ബേസിൽ ദയറ)**
**ഭക്തിനിർഭരമായ റാസ**

### 2012 ഏപ്രിൽ 17 ചൊവ്വ

7.00 am പ്രഭാതനമസ്ക്കാരം
8.00 am

**വി. മൂന്നിന്മേൽ കുർബ്ബാന**

**താക്കോൽദാനം**

(മാർഫാ ചെങ്ങന്നൂർ ഭദ്രാസനത്തിന് നൽകുന്ന ആംബുലൻസിന്റെ താക്കോൽ ദാനം)

**പ്രസംഗ - ക്വിസ് മത്സര വിജയികൾക്കുള്ള സമ്മാനദാനം**

**കബറിങ്കൽ ധൂപ പ്രാർത്ഥന**

**ആശീർവ്വാദം, നേർച്ചവിളമ്പ്**

**കൊടിയിറക്ക്**

മുഖപത്രിക






# ചടങ്ങായി ഒടുങ്ങുന്ന ഭൗമ മണിക്കൂർ...

നാം അധിവസിക്കുന്ന നമ്മുടെ ഭൂമിയോട് ഐക്യദാർഢ്യം പ്രഖ്യാപിക്കാൻ വൈദ്യുത വിളക്കുകൾ അണച്ച് മാർച്ച് 31 ന് ഭൗമ മണിക്കൂർ (EARTH HOUR) ഒരു ചടങ്ങായി ആചരിക്കുകയുണ്ടായി. കണക്കനുസരിച്ച് 135 രാജ്യങ്ങളിൽ 5200 പട്ടണങ്ങൾ 2012ൽ വൈദ്യുത വിളക്ക് അണച്ച് ഈ ചടങ്ങിൽ അണിനിരന്നു. കാലാവസ്ഥയ്ക്ക് വ്യതിയാനങ്ങൾ വരുത്താതിരിക്കുവാൻ ശക്തമായ സന്ദേശം നല്കി. പ്രകൃതിയുടെ സന്തുലിതാവസ്ഥ നിലനിൽക്കുന്നതിനും പരിസ്ഥിതി സംരക്ഷണത്തിനുള്ള ഒരു ക്രിയാത്മക സമീപനവും ഈ ആചരണത്തിലൂടെ ലക്ഷ്യം വയ്ക്കുന്നത്.

ഊർജ്ജം സംരക്ഷിക്കുക (Saving Energy) എന്നതാണ് 'ഭൗമ മണിക്കൂർ' ആചരിക്കുന്നതിന്റെ പ്രധാനലക്ഷ്യം. ഇതിലൂടെ ഒരു സ്വാഭാവിക വിഭവ സംരക്ഷണം ഉറപ്പുവരുത്തുന്നു. സ്വാഭാവിക വിഭവ സംരക്ഷണത്തിലൂടെ പ്രകൃതിയോടുള്ള നീതി നിലനിർത്തുവാൻ സാധിക്കുന്നു. ആഗോള താപന ഭീഷണിയുടെ നടുവിൽ പ്രകൃതി വിഭവങ്ങളുടെ നിയന്ത്രിത ഉപയോഗം ഭാവിയിലേക്ക് ഊർജ്ജസ്രോതസ്സുകൾ സംരക്ഷിക്കാൻ സാധിക്കും. ഊർജ്ജ സംരക്ഷണം സ്വയം നിയന്ത്രണമാണ്. വൈദ്യുതി മനുഷ്യനിർമ്മിതമായ ഒരു ഊർജ്ജമാണ്. അതിന്റെ ഉപഭോഗം നിയന്ത്രിക്കുന്നതിലൂടെ, അത് നിർമ്മിക്കുവാൻ ഉപയോഗിക്കുന്ന എല്ലാ വിഭവങ്ങളുടെയും ഉപയോഗം കുറയ്ക്കുവാൻ സാധിക്കും.

ഊർജ്ജ സംരക്ഷണം ആചരണമോ ആഘോഷമോ അല്ല, ഒരു ശീലമാണ്. ശീലിക്കുന്നതിലൂടെ ജീവിതത്തിന്റെ ഭാഗമായി തീരുന്നു. വർഷത്തിൽ ഒരു മണിക്കൂർ എന്നതിലുപരിയായി അനുദിന ജീവിതത്തിൽ ഇത് ശീലമാക്കണം. നമ്മുടെ ഭവനങ്ങളിൽ, പൊതുസ്ഥലങ്ങളിൽ, ദേവാലയങ്ങളിൽ എല്ലാം പ്രകൃതി വിഭവങ്ങളുടെ അമിത ഉപയോഗം കുറയ്ക്കുന്നത് വരും തലമുറയ്ക്കുവേണ്ടിയുള്ള വലിയ നിക്ഷേപമാണ്.

വി. ഗ്രന്ഥത്തിൽ താലന്തുകളുടെ ഉപമയിൽ ചിത്രീകരിക്കുന്നതുപോലെ ലഭിച്ചിരിക്കുന്ന താലന്തുകൾ ക്രിയാത്മകമായി കൈകാര്യം ചെയ്യാൻ നമുക്ക് സാധിക്കണം. പ്രകൃതിയും, പ്രകൃതിവിഭവങ്ങളും ദൈവം നമുക്ക് നൽകിയിരിക്കുന്ന താലന്തുകളാണ്. ശരിയായ വിനിയോഗം പരിസ്ഥിതിയോടും ഭാവി തലമുറയോടും ചെയ്യുന്ന മഹത്തായ സൽപ്രവർത്തിയായിരിക്കും.

രാവും പകലും വെളിച്ചത്തിന്റെ നടുവിൽ കഴിയുന്ന നമുക്ക് ഇരുട്ടിന്റെ ഭംഗി ആസ്വദിക്കാനുള്ള സമയമായി, ഭൗമ മണിക്കൂർ മാറാതെ ഊർജ്ജ സംരക്ഷണം ഒരു ശീലമായി മാറാൻ 2013 മാർച്ച് 30 രാത്രി 8.30 മുതൽ 9.30വരെയുള്ള 60 മിനിറ്റുകൾ പ്രയോജനപ്പെടുത്താം.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

വാല്യം – 25 ലക്കം – 4

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org




**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ` 100 |
| 2 വർഷം | ` 200 |
| 5 വർഷം | ` 450 |
| 15 വർഷം | ` 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ` 5000 |
| Front Inner B/W | ` 3000 |
| Back Inner B/W | ` 2500 |
| Favours Recived | ` 500 |





05 ഇടയപത്രിക
മണ്ണിനെ മറക്കല്ലേ...
തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

നേർപാതയിൽ നടത്തേണമേ 06
അഡ്വ. തോമസ് ഫിലിപ്പ്

10 ജീവിതം ഒരു പരദേശപ്രയാണം
ഫാ. പി.വി. ജോൺ

മക്കളെ ചൊല്ലി... 13
ഫാ. പി.കെ. കോശി

16 നിസ്സഹായനായ മനുഷ്യൻ
ഫാദർ തോമസ് തേക്കിൽ

അനശ്വര സന്തോഷത്തിന്റെ പങ്കാളികൾ 18
ഫാ. സഖറിയാ പനയ്ക്കാമറ്റം

19 ലോഗോസ് ഏവൻഗേല്യോന്യധ്യാനം
ഫാ. നൈനാൻ കെ. ജോർജ്ജ്

മിസ്രയീമിൽ – യൗസേഫ് 24
പി.വി. ഡാനിയേൽ

25 ദൈവമേ നിന്നെ രുചിച്ചറിയാൻ
പ്രവീൺ മാത്യു, തോട്ടപ്പുഴ

ബാലപത്രിക 28

സണ്ടേസ്കൂൾ വാർത്തകൾ 30

# മണ്ണിനെ മറക്കല്ലേ...

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

സ്വാതന്ത്ര്യാനന്തര ഭാരതത്തിന്റെ സാമ്പത്തിക വളർച്ചയ്ക്ക് ആധാരമായി നിലകൊ ണ്ടത് കാർഷികരംഗമാണ് - പ്രധാന പട്ടണങ്ങളിൽ ഉയർന്നു വരുന്ന കമ്പനികളും ഫാക്ടറികളുമല്ല. കാർഷിക രംഗത്തിന്റെ പ്രാധാന്യം ഉൾക്കൊണ്ടുകൊണ്ടുള്ള നിരവധി കർമ്മ പദ്ധതികളുടെ പ്രതീകമായിട്ടാണ് 'ഹരിതവിപ്ലവം' ചരിത്രത്തിൽ ഇടം പിടിക്കുന്നത്. ഭാരതത്തിന്റെ വികസനം പൂർണ്ണമാകുന്നത് നമ്മുടെ ഉൾനാടുകളുടെ വികസനം പൂർണ്ണാകുമ്പോഴാണ്. പ്രകൃതിയുടെ താളവും, ലയവും, വിന്യാസവും തിരിച്ചറിഞ്ഞ് ഭൂമിയിൽ പണിത് വീരചരിത്രമെഴുതിയ പൂർവ്വികർ ആധുനിക തലമുറയുടെ കണ്ണിൽ ഏതോ അപരിഷ്കൃത സംസ്ക്കാരത്തിന്റെ പ്രതീകമായി മാറി.

കൈക്കോട്ടിൽ നിന്ന് കീബോർഡിലേക്കുള്ള മാറ്റത്തെ വികസനം എന്ന് കൊട്ടിഘോഷിക്കാം. എന്നിട്ടും യഥാർത്ഥത്തിൽ നമുക്ക് ചുറ്റും സംഭവിച്ചുകൊണ്ടിരിക്കുന്ന ആഹാരഅടിമത്വത്തെപ്പറ്റിയും (Food Dependence) ആഹാര സുരക്ഷിതമില്ലായ്മയെപ്പറ്റിയും (Food Insecurity) ഗൗരവമായ അന്വേഷണങ്ങൾ ആരംഭിക്കേണ്ടിയിരിക്കുന്നു. കാടുപിടിച്ചു കിടക്കുന്ന പറമ്പും തുരുമ്പ് പിടിച്ചു കിടക്കുന്ന പണിയായുധങ്ങളും അവഗണിച്ച് വിഷകാരികളായ ഇറക്കുമതി ഭക്ഷ്യസാധനങ്ങളെ ആശ്രയിക്കുന്ന മലയാളി നിത്യരോഗിയായി മാറുന്നു എന്ന ദുരന്തസത്യം ഇനിയെങ്കിലും നമ്മുടെ കണ്ണ് തുറപ്പിക്കണം.

വിപണനത്തിന് ആവശ്യമായ ഭക്ഷ്യസാധനങ്ങൾ ഉത്പാദിപ്പിച്ചെങ്കിലും നിത്യേനയുള്ള ആവശ്യത്തിനുള്ള ഭക്ഷ്യസാധനങ്ങൾ നമുക്ക് ഉത്പ്പാദിപ്പിക്കുവാൻ കഴിഞ്ഞാൽ ദീർഘായുസ് ഉറപ്പാണ്. നമ്മുടെ തലമുറയ്ക്ക് അറിവിന്റെ നീര് പകരുമ്പോൾ തന്നെ മണ്ണിനോടുള്ള കടപ്പാട് കൂടി അവരെ പറഞ്ഞ് ബോധവാന്മാരാക്കണം. മണ്ണിനെ മറന്നുള്ള ജീവിതക്രമങ്ങൾ വിണ്ണിലേക്കുള്ള പ്രയാണം എളുപ്പത്തിൽ ആകും എന്ന സത്യത്തിന്റെ യാഥാർത്ഥ്യം അവർക്ക് ചൊല്ലിക്കൊടുക്കണം.

മണ്ണിനെ മറന്നുള്ള ജീവിതം നിരർത്ഥകമാണ് എന്ന ഉറച്ച കാഴ്ചപ്പാട് നമുക്ക് ഉണ്ടാകണം. ഒരു ബാലൻ ആയിരുന്ന കാലംമുതൽ സഭയിലെ മെത്രാപ്പോലീത്താ ആയിരിക്കുന്ന ഈ സമയം വരെ ഈ സങ്കൽപ്പം ഞാൻ ഒരു നിധി പോലെ കാത്തുസൂക്ഷിക്കുന്നു.

ഈ തലമുറയ്ക്ക് കാർഷിക അവബോധം വർദ്ധിക്കുവാൻ ഭദ്രാസന മുഖപത്രമായ ബഥേൽ പത്രികയിൽ അടുത്തലക്കം മുതൽ കാർഷിക രംഗം എന്ന ഒരു പംക്തി കൂടി ആരംഭിക്കുന്ന വിവരം നാം സന്തോഷപൂർവ്വം വായനക്കാരെ അറിയിക്കുന്നു.

# നേർപാതയിൽ നടത്തേണമേ...

അഡ്വ. തോമസ് ഫിലിപ്പ്

കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ സംസ്ഥാന സമ്മേളനവുമായി ബന്ധപ്പെട്ട് നടത്തിയ ചിത്രപ്രദർശനവും ഫ്ളക്സ് ബോർഡ് പ്രദർശനവും അത് സൃഷ്ടിച്ച വിവാദവും കത്തിയമർന്നപ്പോഴാണ് വീണ്ടും മാർപാപ്പ ക്യൂബ സന്ദർശനത്തിനു മുമ്പ് നടത്തിയ പ്രസ്താവന പുതിയ വിവാദങ്ങൾക്ക് തിരികൊളുത്തിയിരിക്കുന്നത്. കമ്മ്യൂണിസം യാഥാർത്ഥ്യത്തോട് പൊരുത്തപ്പെടുന്നതല്ല എന്നും അത് ക്യൂബയിൽ പരീക്ഷിച്ച് പരാജയപ്പെട്ടതാണ് എന്നും ഉള്ള മാർപാപ്പയുടെ അഭിപ്രായം ആഗോളവ്യാപകമായ ചർച്ചയ്ക്ക് ഇടയാക്കിയിരിക്കുന്നു. കമ്മ്യൂണിസം കാലഹരണപ്പെട്ടതാണ് എന്നുള്ള മാർപാപ്പയുടെ അഭിപ്രായം വ്യക്തിപരമായ ഒരഭിപ്രായമായി കാണുവാൻ സാദ്ധ്യമല്ല. കോടിക്കണക്കിന് ജനങ്ങളുടെ ആത്മീയ പിതാവ് രണ്ട് രാഷ്ട്രങ്ങൾ സന്ദർശിക്കുന്നതിനുമുമ്പ് നടത്തിയ അഭിപ്രായങ്ങൾ ഒരു സ്വകാര്യ വർത്തമാനമല്ല. കാലം തെളിയിച്ചുകൊണ്ടിരിക്കുന്ന ഒരു സംഗതിയെ മാർപാപ്പ ലോകത്തോട് വ്യക്തമാക്കി പറഞ്ഞു എന്നുമാത്രം. എങ്കിലും ലോകത്തിൽ നല്ലൊരുവിഭാഗം ജനങ്ങളും വിശ്വസിച്ച ആ തത്ത്വസംഹിത ഇല്ലാതാകുന്നതു മൂലമുള്ള ശൂന്യത എങ്ങനെ പരിഹരിക്കപ്പെടും എന്നുള്ളത് ചിന്തിക്കേണ്ടിയിരിക്കുന്നു. ഇന്ത്യൻ കമ്മ്യൂണിസ്റ്റുകൾ ഇന്ത്യയുടെ പശ്ചാത്തലത്തിൽ ''ജനകീയ ജനാധിപത്യ വിപ്ലവം" എന്നും 'നവലിബറലിസം' എന്ന ചില വാക്കുകളും തത്വങ്ങളും ഉപയോഗിച്ച് പിടിച്ചു നിൽക്കുവാനുള്ള ശ്രമമാണ്. ഇവയൊക്കെ എത്രത്തോളം വിലപ്പോവും എന്നുള്ളത് കാലം തെളിയിക്കും. ഏതായാലും കമ്മ്യൂണിസത്തിന് അതിന്റെ അടിസ്ഥാന തത്ത്വങ്ങളായ, ഭൗതിക വാദത്തിൽ നിന്നും സർവ്വാധിപത്യ താല്പര്യങ്ങളിൽ നിന്നും മാറുവാൻ സാധിക്കുമോ. അങ്ങനെയെങ്കിൽ അത് കമ്മ്യൂണിസമാണോ? മനുഷ്യന്റെ മൗലികപ്രവണതകളായ സ്വാതന്ത്ര്യബോധം, ഈശ്വരാഭിമുഖ്യം, മരണാനന്തര ജീവിതത്തെപ്പറ്റിയുള്ള ചിന്ത ഇവയൊക്കെ മുതലെടുത്തുകൊണ്ട് ക്രൈസ്തവ വിശ്വാസികൾക്കും കമ്മ്യൂണിസ്റ്റായി പ്രവർത്തിക്കാം എന്നു പറച്ചിൽ യഥാർത്ഥബോധത്തോടുകൂടിയുള്ള സമീപനമാണോ എന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.

ഇന്ത്യൻ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി ജന. സെക്രട്ടറി പ്രകാശ് കാരാട്ട് 2010 ജനുവരി 14-ന് ദേശാഭിമാനിയിൽ 'തെറ്റുതിരുത്തൽ പ്രക്രിയയും മതവും' എന്ന ലേഖനത്തിൽ ഇങ്ങനെ എഴുതി. "മാർക്സിസ്റ്റുകാർ നിരീശ്വരവാദികളാണ്. അവർ ഒരു മതത്തിലും വിശ്വസിക്കുന്നില്ല" ...... മാർക്സ് പറഞ്ഞതുപോലെ മതം മർദ്ദിത ജീവിയുടെ നിശ്വാസമാണ്. ഹൃദയശൂന്യമായ ലോകത്തിന്റെ ഹൃദയമാണത്. ആത്മാവ് ഇല്ലാത്ത അവസ്ഥയുടെ ആത്മാവ് എന്നപോലെ....." പ്രമുഖരായ പാർട്ടി പ്രവർത്തകരും ജനപ്രതിനിധികളും" മതപരമായ ചടങ്ങുകൾ സംഘടിപ്പിക്കുകയോ വ്യക്തിപരമായി അവ നടത്തുകയോ ചെയ്യരുത്. പ്രമുഖരായ പ്രവർത്തകരുടെ കാര്യത്തിൽ അവർ പൊതുജീവിതത്തിലും സ്വകാര്യജീവിതത്തിലും മാർക്സിസ്റ്റുകളായി ജീവിക്കണമെന്ന് പാർട്ടി പ്രതീക്ഷിക്കുന്നു. ഇങ്ങനെ പോകുന്നു ആ ലേഖനം. ആ മാർഗ്ഗനിർദ്ദേശങ്ങൾ പാർട്ടി പ്രവർത്തകർക്ക് നൽകുമ്പോൾ കമ്മ്യൂണിസ്റ്റു പാർട്ടി അതിനു ഘടകവിരുദ്ധമായി പരസ്യമായി ദൈവപുത്രനായ യേശുക്രിസ്തുവിനെ വിപ്ലവകാരികൾക്കൊപ്പം ചിത്ര



പ്രദർശനം നടത്തിയിരിക്കുന്ന തിന്റെ ഉദ്ദേശം സംശയിക്കേണ്ടി യിരിക്കുന്നു. സ്നേഹത്തിന്റെ പ്രവാചകനായ യേശുക്രിസ്തു ലോകത്തിന് നൽകിയ ദൂത് നിന്റെ ശത്രുവിനോട് ഏഴ് അല്ല എഴുപത് വട്ടം ക്ഷമിക്കുക എന്നു ള്ളത്. ഇടതുകരണത്ത് അടി ച്ചാൽ വലതുകരണം കാണി ക്കണം എന്നുള്ളതാണ്. ക്രിസ്തു മനുഷ്യ മനസ്സുകളിൽ വിപ്ലവം സൃഷ്ടിച്ച് മാനസാന്തര ത്തിന്റെ വിത്തുകൾ പാകിയവനാ ണ്. വിദ്വേഷത്തിന്റെ വാൾ ഉറ യിൽ ഇടുവിച്ചവനാണ്. യേശു ദൈവത്തിലേക്കുള്ള വഴിയും ദൈവപുത്രനും ആണ്. ന്യായപ്ര മാണം ക്രിസ്തു ചുരുക്കി. നീ ദൈവത്തേയും നിന്റെ അയൽക്കാരനെയും സ്നേഹി ക്കുക അതിൽ സർവ്വതും അട ങ്ങിയിരിക്കുന്നു എന്ന് തിരുവാ കൊണ്ട് അരുളി. ക്രിസ്തു സ്വന്തം ജീവൻ മനുഷ്യവർഗ്ഗത്തി നുവേണ്ടി നൽകി. ആ സ്ഥാനത്ത് ഭൗതീക വാദത്തി ന്റെയും നിരീശ്വരവാദത്തിന്റെയും വർഗ്ഗസമരത്തിന്റെയും കമ്മ്യൂ ണിസ്റ്റ് സിദ്ധാന്തങ്ങൾക്ക് എന്ത് പ്രസക്തിയാണ് ഉള്ളത്. വർഗ്ഗശ ത്രുവിനെ ഉന്മൂലനം ചെയ്യണം. അത് (classwar) അഥവാ വാൾകൊണ്ട് ആകാം എന്ന് പഠി പ്പിക്കുന്ന കമ്മ്യൂണിസം ക്രിസ്തീയ മതവുമായി എവിടെ യാണ് പൊരുത്തം. മരണവും ന്യായവിധിയും നിത്യജീവ നെയും പറ്റി പഠിക്കുന്നവർ ഭൗതികവാദത്തെ എങ്ങനെ പ്രോത്സാഹിപ്പിക്കാനും അതിന്റെ സഹയാത്രികരും ആകാൻ സാധിക്കും. പരസ്പരവിരുദ്ധ മായ ആശയങ്ങൾ ഉൾക്കൊണ്ട് താല്ക്കാലിക ഈ ലോകജീ വിതം അവസാനിപ്പിക്കുവാൻ പഠിപ്പിക്കുന്നത് സ്വയം മനു ഷ്യനെ 'ആത്മവഞ്ചന' നടത്തു വാൻ പ്രേരിപ്പിക്കുകയല്ലേ. നീ ക്രിസ്ത്യാനിയാണെങ്കിൽ ഒരു പരിപൂർണ്ണ ക്രിസ്ത്യാനിയായി ജീവിക്കുവാൻ ശ്രമിക്കുക. നീ ഒരു കമ്മ്യൂണിസ്റ്റെങ്കിൽ നീ ഒരു നല്ല കമ്മ്യൂണിസ്റ്റായി ജീവിക്കുക. കമ്മ്യൂണിസ്റ്റുകളുടെ കൂട്ടത്തിൽ വ്യക്തിപരമായി എത്ര നല്ല ആളുകൾ ഉണ്ട്. ഇത് രണ്ടും കൂടി നിനക്ക് സാധ്യമല്ല. ഒരു ക്രിസ്ത്യാനിയും കമ്മ്യൂണിസ്റ്റും കൂടി ഒരേസമയം ആകാൻ സാദ്ധ്യമല്ല. മാർക്സിസം ഭൗതി കവാദത്തെ ആസ്പദമാക്കിയുള്ള ഒരു ലോകവീക്ഷണമാണ്. ചൂഷ ണപ്രധാനമായ സാമൂഹിക വ്യവ സ്ഥയോടൊപ്പം മതത്തിന്റെ സ്വാധീനം കൂടി ഇല്ലാതാക്കണ മെന്നുള്ള വ്യക്തമായ കാഴ്ചപ്പാ ടോടെ മാർക്സിസ്റ്റുകൾ പ്രവർത്തിക്കണം. ഭൗതിക വാദ ത്തിനുവേണ്ടി ആത്മീയവാദത്തി നെതിരായി നിരന്തരമായി ആശ യസമരം നടത്തണം. കമ്മ്യൂ ണിസം ഈശ്വരാസ്തി ത്വത്തെയോ, മതബോധ ത്തെയോ ഔദ്യോഗികമായി അംഗീകരിക്കുന്നില്ല. പിന്തു ണക്കും പരസ്യം കിട്ടുന്നതിനും മഹത്തായ പട്ടത്വവും സ്ഥാന ങ്ങളും ഉപയോഗിക്കുന്നത് ശരിയ ല്ല. ചില പുരോഹിതന്മാർ യാതൊരു വിഷമവുമില്ലാതെ കമ്മ്യൂണിസ്റ്റ് സഹയാത്രികൻ എന്ന നിലയിൽ ഒരേസമയം പ്രവർത്തിക്കുമ്പോൾ ഒരു വലിയ പൊരുത്തക്കേട് അനുഭവപ്പെടു ന്നു. ക്രിസ്തീയ മതത്തിന്റെ പ്രചരണാർത്ഥം അച്ചടിച്ച് ഇറ ങ്ങുന്ന പുസ്തകങ്ങൾ പോലെ കമ്മ്യൂണിസ്റ്റ് പ്രചരണത്തിനും ഈടുറ്റ പുസ്തകങ്ങൾ ഇറങ്ങു ന്നുണ്ടല്ലോ. Marxism, Rationalism, Materialism ഇവ യൊക്കെ കമ്മ്യൂണിസത്തിന്റെ അടിസ്ഥാനതത്വങ്ങൾ ആണ്. ക്രിസ്ത്യാനിത്വം അതിന്റെ തത്വ ങ്ങളും ലക്ഷ്യങ്ങളും ലോകത്ത് എല്ലാം എല്ലാക്കാലത്തും എല്ലാ രാജ്യത്തും ഒരു തത്ത്വസംഹിത യുടെ ഭാഗമാണ്. ക്രിസ്തുവിന്റെ തത്വങ്ങൾ വ്യാഖ്യാനിക്കാം എന്നുള്ളതല്ലാതെ മാറ്റപ്പെടുത്തു വാൻ ആർക്കും സാദ്ധ്യമല്ല. അതുപോലെ കമ്മ്യൂണിസവും, സീറോ മലബാർ സഭാ വക്താവ് അഭിപ്രായപ്പെട്ടതുപോലെ മാർക്സിസം കാലഹരണപ്പെട്ട തിനാൽ അതിജീവനത്തിനു വേണ്ടി യേശുവിനെ കൂട്ടുപിടി ക്കുന്നു എന്ന് പ്രസ്താവിച്ചിരിക്കു ന്നത് കാര്യങ്ങൾ അവർ പ്രകാരം മനസ്സിലാക്കിയിട്ടായിരിക്കാം. എന്നാൽ ഇപ്പോൾ ഈ വിവാദം ആവർത്തിയായി മാത്രമേ കാണു കയുള്ളൂ. ഏതായാലും സാത്താൻ ക്രിസ്തുവിനെ പരീ ക്ഷിച്ചതുപോലെ ഒരു സംഭവം തന്നെയാണിത്. ലോകത്ത് കമ്മ്യൂണിസം നടപ്പിലാക്കിയ പ്പോൾ റഷ്യയിലും മറ്റും എത്രയോ പട്ടക്കാരും ബിഷപ്പു മാരും ആണ് മരിച്ചത്. ക്രൂഷ്ചോ വിന്റെ കാലത്ത് മാത്രം പന്തീരാ യിരം പള്ളികൾ റഷ്യയിൽ പൂട്ടി യിട്ടു. ബോൾഷെവിക് വിപ്ലവ ത്തിൽ 28 മെത്രാന്മാരും, 1200 ഓർത്തഡോക്സ് വൈദികരും കൊല്ലപ്പെട്ടതായിട്ടാണ് കണക്ക്.

കേരളത്തിൽ നിയമസഭാ തെരഞ്ഞെടുപ്പിൽ ദൈവ നാമത്തിൽ സത്യപ്രതിജ്ഞ ചെയ്തവരെ പാർട്ടി കടുത്ത ഭാഷയിൽ ശകാരിച്ചു. “മതമില്ലാത്ത ജീവൻ” ‘നികൃഷ്ട ജീവി’ പ്രയോഗങ്ങളും ഓർമ്മ യുണ്ടല്ലോ? രാജ്യംകൊണ്ടോ കാലംകൊണ്ടോ മാർക്സിസത്തിൽ എവിടെയാണ് മതേതരത്വവും ജനാധിപത്യവും, ഇന്ത്യയിൽ ഒന്നോ രണ്ടോ സംസ്ഥാനത്ത് വല്ലപ്പോഴും കൂട്ടുകക്ഷി ഭരണം നടത്താൻ മാത്രം സാധിക്കുന്ന പാർട്ടി ഇന്ത്യയിൽ മതേതരത്വവും ജനാധിപത്യവും സംരക്ഷിക്കും എന്ന് ഉറപ്പാക്കാമോ? കമ്മ്യൂണിസ്റ്റ് ആചാര്യനായ ശ്രീ. ഇ.എം. ശങ്കരൻ നമ്പൂതിരിപ്പാടിന്റെ ‘യുക്തിവാദവും കമ്മ്യൂണിസ്റ്റുകാരും’ എന്ന പുസ്തകം ഇങ്ങനെ തുടരുന്നു “നാം മതത്തെ എതിർക്കണം എന്ന് എല്ലാത്തരം ഭൗതികവാദത്തിന്റെ ഹരിശ്രീയാണ്. അതുകൊണ്ട് മാർക്സിസത്തിന്റെയും, പക്ഷേ, ഹരിശ്രീയോടുകൂടി അവസാനിക്കുന്ന ഭൗതിക വാദമല്ല മാർക്സിസം കുറെക്കൂടി മുന്നോട്ടുപോയി അതുപറയുന്നു. മതത്തെ എതിർക്കേണ്ടത് എങ്ങനെ എന്നു നാം മനസ്സിലാക്കണം. അതിനാകട്ടെ മതവിശ്വാസത്തിന്റെ ഉത്ഭവസ്ഥാനമേതെന്ന് ഭൗതികവാദപരമായി ജനങ്ങൾക്ക് വിവരിച്ചുകൊടുക്കണം. അമൂർത്തമായ ആശയപ്രചാരണത്തിലൂടെ മതത്തെ എതിർക്കാൻ കഴിയില്ല. മതത്തോട് ഉള്ള എതിർപ്പ് ഈ പ്രചരണത്തിൽ ഒതുക്കാനും പറ്റില്ല. അതിനെ വർഗ്ഗസമരപരമായ മൂർത്തപ്രവർത്തനവുമായി ബന്ധിപ്പിക്കണം. എങ്കിൽ മാത്രമേ മതത്തിന്റെ സാമൂഹികമായ വേര് അറുക്കാൻ കഴിയുകയുള്ളു. .......എന്തുകൊണ്ടാണ് മതത്തിന് ജനവിഭാഗത്തിൽ സ്വാധീനമുണ്ടായിട്ടുള്ളത്. ഇതിന് ഇടതുപക്ഷക്കാരന്റെ മറുപടി ജനങ്ങളുടെ അജ്ഞത നിമിത്തം എന്നാണ്. അതുകൊണ്ടവർ ഈ മുദ്രാവാക്യം വിളിക്കുന്നു. മതം നശിക്കട്ടെ. നിരീശ്വരത്വം നീണാൾ വാഴട്ടെ. നിരീശ്വരത്വം പ്രചരിപ്പിക്കലാണ് നമ്മുടെ പ്രധാന കടമ” പുസ്തകം തുടരുന്നു.

“അതായത്, യുക്തിവാദികൾ ചെയ്യുന്നതുപോലെ മതത്തിന് എതിരായ സമരം ആശയരംഗത്തുമാത്രം ഒതുക്കി നിർത്തുന്നതിനുപകരം സംഘടിതരായ ബഹുജനങ്ങളുടെ പ്രക്ഷോഭസമരങ്ങൾ ഒരു വശത്തും ഭൗതികപരമായ ആശയങ്ങൾ പ്രചരിപ്പിക്കാനുള്ള പ്രവർത്തനം മറുവശത്ത് നടത്തി, രണ്ടിനേയും അന്യോന്യം ബന്ധപ്പെടുത്തുന്ന വൈരുദ്ധ്യാത്മകവും ചരിത്രപരവുമായ ഭൗതികവാദത്തിൽ അടിയുറച്ചുനിൽക്കുന്ന വിപ്ലവ തൊഴിലാളി പ്രസ്ഥാനം പടുത്തുയർത്തണം. അതാണ് മതത്തെ എതിർക്കാനുള്ള മാർഗ്ഗം. ലെനിനുമുമ്പ് മാർക്സ് ചൂണ്ടിക്കാണിച്ചപോലെ “മതത്തെ സൃഷ്ടിച്ച സാഹചര്യങ്ങൾക്കെതിരായ സമരമാണ് മതത്തിനെതിരായ സമരം” കാര്യം എവിടെ കിടക്കുന്നു എന്ന് മനസ്സിലാക്കുക. ലാറ്റിനമേരിക്കൻ കമ്മ്യൂണിസ്റ്റുകളും, കത്തോലിക്കാസഭയും, സഹകരണത്തിലാണ് എന്ന് പ്രചരിപ്പിക്കുന്നതു ശരിയല്ല. സോഷ്യലിസ്റ്റ് പാർട്ടി ഭരിക്കുന്നിടങ്ങളിൽ കമ്മ്യൂണിസ്റ്റാണ് ഭരണം നടത്തുന്നത് എന്ന പ്രചരിപ്പിക്കുന്നത് വസ്തുതാവിരുദ്ധമാണ്. ബ്രസീലിൽ മൂന്ന് ശതമാന സീറ്റുകൾ മാത്രമേ യഥാർത്ഥ കമ്മ്യൂണിസ്റ്റുകൾക്ക് പാർലമെന്റിന്റെ രണ്ട് സഭകളിലുമായി ഉള്ളൂ. ഇന്ത്യയിൽ ജനാധിപത്യ സോഷ്യലിസത്തിന് ശ്രമിക്കുന്ന കോൺഗ്രസ് പാർട്ടിയെ കമ്മ്യൂണിസ്റ്റ് എന്നു പറയുന്നതുപോലെ ആണ് ലാറ്റിൻ അമേരിക്കയിലെ സോഷ്യലിസ്റ്റ് പാർട്ടികളെ കമ്മ്യൂണിസ്റ്റ് എന്ന് പറയുന്നത്. മാർക്സ് ആണ് ശരിയെങ്കിൽ അതിന് ഘടകവിരുദ്ധമായ ആത്മീയവാദവും, ദൈവത്തിലേക്കുള്ള വഴിയും കാണിക്കുന്ന ക്രിസ്തീയ വിശ്വാസത്തെ എന്തിന് കമ്മ്യൂണിസ്റ്റ് കൂട്ടുപിടിക്കുന്നു. ഭരണവും പാർട്ടിയും രണ്ടാണെന്ന് പറയുന്നത് കമ്മ്യൂണിസമാണോ. ഒരു ക്രിസ്ത്യാനി കമ്മ്യൂണിസ്റ്റാകാനോ, ക്യാപിറ്റലിസ്റ്റ് ആകാനോ സാദ്ധ്യമല്ല. പൗരോഹിത്യത്തിന്റെയും മുതലാളിത്വത്തിന്റെയും തിന്മകളെ ക്രിസ്ത്യാനിത്വം എതിർക്കുന്നു. അതുപോലെതന്നെ ഭൗതികവാദ കമ്മ്യൂണിസ്റ്റുകളോട് അതിന് യോജിക്കാനും സാദ്ധ്യമല്ല.

ക്രിസ്തു ശരിയാണ്. ക്രിസ്തു വിപ്ലവകാരി എന്ന് പ്രഖ്യാപിക്കുന്നവർ ജീവിതത്തിൽ ക്രിസ്തുവിനെ സ്വീകരിക്കുമല്ലോ? ക്രിസ്തുവിനെ അധിക്ഷേപിക്കുന്ന പല പ്രസ്ഥാനങ്ങളും കാലാകാലങ്ങളിൽ ഉയർന്നുവരും. ഇമ്മാതിരി പ്രസ്ഥാനങ്ങളെയും സ്നേഹിക്കുവാൻ ക്രിസ്തുവിനു കഴിയും. പാർട്ടി ജനറൽ സെക്രട്ടറിയെ ക്രിസ്തുവിനോട് ഉപമിച്ചതിൽ നാം പ്രതിഷേധിക്കേണ്ട ആവശ്യമില്ല, ക്ഷമിക്കുക. എങ്കിലും അങ്ങനെ ചെയ്തത് വലിയ ഒരു തമാശ തന്നെയാണ്. കമ്മ്യൂണിസം എന്തിന് ക്രിസ്തുവിനെ കൂട്ടുപിടിക്കുന്നു? ഇത് വളരെ പ്രസക്തമായ ചോദ്യമാണ്. മതാനുഷ്ഠാനങ്ങളും നൊയമ്പും വിശ്വാസദൃഢതയും പുലർത്തുന്ന ഹിന്ദു-മുസ്ലീം മുതലായ മതങ്ങളിൽ നിന്നും അവർ ഒന്നും പ്രതീക്ഷിക്കുന്നില്ല. എന്നാൽ പരസ്പരം

വ്യവഹാരവും വഴക്കും ദിനംപ്രതി പുതിയ വ്യാഖ്യാനവും പുതിയ സഭകളും ഉണ്ടാകുന്നത് ക്രിസ്ത്യാനികളുടെ ഇടയിൽ അവർ കണ്ടുകൊണ്ടിരിക്കുകയല്ലേ. അപ്പോൾ പ്രത്യയശാസ്ത്ര സമാനതകൾ പറഞ്ഞ് ഒന്ന് എയ്യുന്നത് ബുദ്ധിപരമായി ഒരു സമീപനമാണ്. മുൻപ് കമ്മ്യൂണിസത്തെ സഹായിച്ച അടിസ്ഥാനവർഗ്ഗം അതിൽ നിന്നും അകന്നുപൊയ്ക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ രാഷ്ട്രീയമായി ഏതെങ്കിലും ചേരിയിൽ സഭ നിൽക്കുന്നത് ശരിയല്ല. എന്നാൽ അതിനുയോജിക്കാവുന്നതും അത് എതിർക്കേണ്ടതും ഏതെന്ന് മനസ്സിലാക്കി പ്രവർത്തിക്കണം. ലോകത്ത് സഭ എന്നും തിരുത്തൽ ശക്തിയാകണം. ലോകത്ത് ഒട്ടുമിക്ക രാഷ്ട്രങ്ങളിലും ഭരണകൂടങ്ങൾക്ക് എതിരെ ജനശബ്ദം ഉയരുന്ന കാലഘട്ടത്തിൽ നമ്മുടെ രാജ്യം കൈവരിക്കുന്ന പുരോഗതിയും അത് നൽകുന്ന സ്വാതന്ത്ര്യവും ജനാധിപത്യ മതേതരത്വത്തിലുള്ള അതിന്റെ നിലനിൽപ്പും അതിനുള്ള കാരണവും നാം മറക്കരുത്. എന്നാൽ മതനേതാക്കൾ, മതത്തേക്കാൾ കമ്മ്യൂണിസത്തിന്റെ വക്താക്കളായി പ്രവർത്തിക്കുന്നത് കാണുമ്പോൾ ആര് ആരേ വഞ്ചിക്കാനാണ് ഇത് ചെയ്യുന്നത് എന്ന് ജനം സ്തബ്ധരായി നോക്കുന്നു.

കമ്മ്യൂണിസവുമായി ഒരിക്കലും പൊരുത്തപ്പെടാതെ അതിനെ എതിർക്കേണ്ട എല്ലാ മേഖലകളിലും എതിർത്ത് കത്തോലിത്താ സഭ മുമ്പോട്ടു പോകുമ്പോൾ അതിന്റെ വളർച്ച നമുക്ക് ദിനംപ്രതി കാണാൻ സാധിക്കുന്നു. റഷ്യൻ ഓർത്തഡോക്സ് സഭയും ഈ നിലപാടാണ് സ്വീകരിച്ചത്. എന്നാൽ സ്വന്തം വിശ്വാസങ്ങളെ ത്യാഗം ചെയ്ത് പ്രശസ്തിക്കോ പിന്തുണയ്ക്കോ വേണ്ടി ആരുമായി കൂട്ടുപിടിക്കാം എതു നിലപാടും സ്വീകരിക്കാം എന്ന നിലയിൽ സഭയുടെ മുൻനിരയിലുള്ള ഒരു കൂട്ടം ആളുകൾ പോകുമ്പോൾ സഭയാണ് വഞ്ചിക്കപ്പെടുന്നത്. തിരുവത്താഴം-എന്ന ചിത്രത്തിൽ പാർട്ടി പ്രദർശിപ്പിച്ചതിൽ ഭീകരമായ മുഖമാണ് ഇവിടെ നമ്മൾ കാണുന്നത്. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഇന്ത്യയുടെ പരമോന്നത കോടതിയിൽ നിന്നും ലഭിച്ച വിധി നടപ്പിലാക്കിയെടുക്കുവാൻ സാധിക്കാതെ പോയതുകൊണ്ട് നമ്മേ എതെങ്കിലും രാഷ്ട്രീയ ശക്തികേന്ദ്രങ്ങൾ സഹായിക്കും എന്ന് വിചാരിച്ച് നമുക്ക് ആരുമായി കൂട്ടുകൂടാം എന്ന ചിന്ത ശരിയല്ല. സിവിൾ കോടതി വിധികൾ കോടതിമൂലം തന്നെയാണ് നടപ്പിലാക്കേണ്ടത്. അതിന് യഥാകാലം വിധി നടത്തി ഹർജി നൽകി ഉത്തരവുകൾ വാങ്ങി കോടതിമൂലം നടത്തി കിട്ടണം. സർക്കാരിനെതിരെ വ്യക്തികൾ സമ്പാദിക്കുന്ന കടുത്ത കോടതി വിധികൾപോലും രാജ്യത്ത് നടപ്പിലാക്കി കിട്ടുന്നു. കോടതി വിധികൾ നടത്തി എടുക്കുന്നതിന് നിയമാനുസരണ മാർഗ്ഗങ്ങൾ ഉണ്ട്. അതിന് ശ്രമിക്കാതെ മുഖ്യമന്ത്രിയുടെ വീട്ടുപടിക്കലേക്കും സെക്രട്ടറിയേറ്റിലേക്കും തെരുവിലേക്കും സമരം നയിക്കുമ്പോൾ നിക്ഷ്പക്ഷമതികളിൽ വലിയ തെറ്റിദ്ധാരണ സൃഷ്ടിക്കും. സഭാമക്കളെ നിരാശയിലാക്കും. ആരോ നമ്മെ മുതലാക്കാൻ ശ്രമിക്കുന്നതായി സംശയിക്കേണ്ടിയിരിക്കുന്നു. കോടതിവിധി നടപ്പിലാക്കി കിട്ടുന്നതിനേക്കാൾ മറ്റേതോ ലക്ഷ്യം ഈ സമരങ്ങളുടെയും ആഹ്വാനങ്ങളുടെയും പിന്നിലുണ്ടോ എന്ന് സംശയിക്കും. അതുകൊണ്ട് സഭ രാഷ്ട്രീയ, സാമൂഹികമായ മേഖലകളിലും നേരായ വഴികളിൽകൂടി തന്നെ യാത്ര ചെയ്യണം.

പ്രതിസന്ധികളിൽ സഭയെടുക്കുന്ന നിലപാടുകൾ സമൂഹത്തിന് മാതൃകയായിരിക്കണം. ഭാവി തലമുറ അത് ഓർത്തിരിക്കും. പക്ഷേ, അത് നമ്മുടെ അടിസ്ഥാന പ്രമാണങ്ങളിൽ നിന്നും മാറിയാൽ ഒരു കാലത്തും അത് തിരുത്താൻ സാധിക്കുകയില്ല. സഭ വിശ്വാസികളുടെ കൂട്ടമാണ്. അതിനെ അവിശ്വാസികളുടെ കൂടെ കെട്ടുവാൻ ആര് ആഗ്രഹിച്ചാലും ഈ സഭയോട് ചെയ്യുന്ന വലിയ ദ്രോഹമാണ്. പുതിയ മാനേജിംഗ് കമ്മറ്റി സഭയെ ശരിയായ ദിശയിലേക്ക് നീക്കുന്നതിൽ നിർണ്ണായക പങ്ക് വഹിക്കും എന്ന് പ്രതീക്ഷിക്കുന്നു.

## കാതോലിക്കാ ദിനാഘോഷം



ബറോഡ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ കാതോലിക്കാ ദിനാഘോഷത്തിന്റെ ഭാഗമായി അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പതാക ഉയർത്തുന്നു. വികാരി റവ. ഫാ. തോമസ് വർഗ്ഗീസ്, റവ. ഫാ. പി. ഒ. മത്തായി, റവ. ഡീ. അബീഷ് ചാക്കോ എന്നിവർ സമീപം.

# ജീവിതം ഒരു പരദേശ പ്രയാണം

**ഫാ. പി.വി. ജോൺ**

ഈലോകത്തിൽ മനുഷ്യൻ അന്യനും പരദേശിയുമാണെന്ന് വി. വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു. ഈ ലോകം നമുക്ക് ശാശ്വതമല്ല. അത് മറ്റൊരു ലോകത്തേക്കുള്ള പ്രയാണമാണ്. അബ്രഹാമിന്റെ ജീവിതം ഈ സത്യം ഭംഗ്യന്തരേണ വരച്ചു കാണിക്കുന്നു. 'ഞാൻ കാണിപ്പാനിരിക്കുന്ന ദേശത്തേക്ക് പോക' എന്നു പറഞ്ഞാണ് യഹോവ അബ്രഹാമിനെ വിളിക്കുന്നത്. അതാകട്ടെ സ്വന്തക്കാരെയും പിതൃഗോത്രത്തെയും സ്വന്തനാടിനെയും ഉപേക്ഷിച്ചുകൊണ്ടുള്ള യാത്രയാണ്. നിത്യസൗഭാഗ്യത്തിലേക്കുള്ള; കനാനിലേക്കുള്ള ഒരു യാത്രയായിരുന്നു അബ്രഹാമിന്റെ ജീവിതം. അബ്രഹാമും യിസഹാക്കും യാക്കോബുമെല്ലാം കൂടാരവാസികളായിരുന്നു. ഇസ്രായേൽ ജനത്തിന്റെ നാല്പതു വർഷത്തെ മരുഭൂപ്രയാണവും ഈ സത്യം വെളിവാക്കുന്നു. 1 ദിന. 29:15 ൽ മനുഷ്യജീവിതത്തെക്കുറിച്ച് പറയുന്നത് ശ്രദ്ധിക്കുക: "ഞങ്ങൾ നിന്റെ മുൻപാകെ ഞങ്ങളുടെ സകലപിതാക്കന്മാരെപ്പോലെയും അതിഥികളും പരദേശികളുമാകുന്നു." അതിഥികൾക്കും പരദേശികൾക്കും സ്ഥിരമായ ഒരു വാസമില്ല. ഞങ്ങളുടെ സകല പിതാക്കന്മാരെപ്പോലെയും എന്നു പറയുമ്പോൾ; അത് എല്ലാവർക്കും ഒരുപോലെ ബാധകമായ ഒരു സത്യമാണെന്ന് ഉറപ്പിച്ചു പറയുന്നു. സങ്കീ. 39:12 ൽ നാം വായിക്കുന്നു: ''ഞാൻ എന്റെ സകല പിതാക്കന്മാരെപ്പോലെ നിന്റെ സന്നിധിയിൽ അന്യനും പരദേശിയുമാകുന്നുവല്ലോ." സങ്കീ. 119:19 ൽ പറയുന്നു: "ഞാൻ ഈ ഭൂമിയിൽ പരദേശിയാകുന്നു." പഴയനിയമ വിശ്വാസവീരന്മാരെക്കുറിച്ച് എബ്രായ ലേഖനകർത്താവും പറയുന്നു; എബ്രാ. 11:13 ''ഭൂമിയിൽ അന്യനും പരദേശിയുമെന്ന് ഏറ്റു പറഞ്ഞുകൊണ്ട് വിശ്വാസത്തിൽ മരിച്ചു.'' പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നു: 2 കൊരി. 5:6. "ശരീരത്തിൽ വസിക്കുമ്പോഴൊക്കെയും കർത്താവിനോട് അകന്ന് പരദേശിയായിരിക്കുന്നുവെന്ന് ഞങ്ങൾ അറിയുന്നു."

'പരദേശിപ്രയാണം' , 'പരദേശി', 'അതിഥി', 'അന്യൻ', 'കൂടാരവാസി' എന്നീ പ്രയോഗങ്ങളെല്ലാം മനുഷ്യജീവിതത്തിന്റെ അസ്ഥിരതയെ മാത്രമല്ല മരണത്തോടൊപ്പം മരണാനന്തര ജീവിതവും വ്യക്തമാക്കുകയാണ്. നമ്മുടെ കർത്താവിന്റെ പഠിപ്പിക്കലുകളിൽ അതു വ്യക്തമാക്കുന്നുമുണ്ട്. വി. യോഹന്നാന്റെ സുവിശേഷം ആറാം അദ്ധ്യായത്തിൽ പ്രതിപാദിക്കുന്ന 'നിത്യജീവൻ' എന്ന ആശയം ഈ സത്യമാണ് വെളിവാക്കുന്നത്. 'ഈ അപ്പം തിന്നുന്നവൻ എല്ലാം എന്നേക്കും ജീവിക്കും' (യോഹ. 6:51) എന്നും 'എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവൻ ഉണ്ട്; ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയർത്തെഴുന്നേല്പിക്കും' (യോഹ. 6:54) എന്നീ പ്രസ്താവങ്ങൾ വെറും വാഗ്ദത്തങ്ങളല്ല; കർത്താവു നൽകുന്ന ഉറപ്പാണ്. മരിച്ച ലാസറിന്റെ സഹോദരിമാരെ സമാശ്വസിപ്പിച്ചുകൊണ്ട് കർത്താവു പറഞ്ഞ വാക്കുകൾ മരണാനന്തര ജീവിതത്തിന്റെ വ്യക്തമായ തെളിവാണ്. (യോഹ. 11:25, 26) 'ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു. എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരു നാളും മരിക്കയില്ല" അനന്തവും അനശ്വരവുമായ ഒരു സൗഭാഗ്യജീവിതമാണ് വിശ്വാസിയെ കാത്തിരിക്കുന്നത്. കർത്താവു തന്റെ അന്ത്യനാളുകളിൽ തന്റെ ശിഷ്യന്മാർക്കു നൽകിയ ഉറപ്പ് ഇതിനെ പ്രബലമാക്കുന്നു. യോഹ. 14:23 'എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങൾ ഉണ്ട്; ഇല്ലെങ്കിൽ ഞാൻ നിങ്ങളോടു പറയുമായിരുന്നു, ഞാൻ പോയി നിങ്ങൾക്ക് സ്ഥലം ഒരുക്കിയാൽ, ഞാൻ ഇരിക്കുന്നിടത്ത് നിങ്ങളും ഇരിക്കേ

ണ്ടതിന് പിന്നെയും വന്ന് നിങ്ങളെ ചേർത്തുകൊള്ളും'' പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നു: ഫിലി. 3:20 'നമ്മുടെ പൗരത്വമോ സ്വർഗ്ഗത്തിലാകുന്നു.' നാം ഇവിടെ പ്രവാസികളാണ്, മാത്രമല്ല വെറും കൂടാരനിവാസികൾ മാത്രം. 2 കൊരി. 5:1 ൽ പരി. പൗലോസ് പറയുന്നു: 'കൂടാരമാകുന്ന ഞങ്ങളുടെ ഭൗമഭവനം അഴിഞ്ഞുപോയാൽ കൈപ്പണിയില്ലാത്ത നിത്യഭവനമായി ദൈവത്തിന്റെ ദാനമായോരു കെട്ടിടം ഞങ്ങൾക്ക് സ്വർഗ്ഗത്തിലുണ്ടെന്ന് ഞങ്ങൾ അറിയുന്നു.' 2 കൊരി. 5:8 'ശരീരം വിട്ട് കർത്താവിനോട് ഇരിപ്പാൻ ഇഷ്ടപ്പെടുന്നു' ഫിലി. 1:23 'വിട്ടുപിരിഞ്ഞ് ക്രിസ്തുവിനോടുകൂടെ ഇരിപ്പാൻ എനിക്ക് കാംക്ഷയുണ്ട്; അത് അത്യുത്തമമല്ലോ. വടക്കേ ഇന്ത്യയിൽ ഫത്തേപുരം സിക്രി എന്ന പട്ടണത്തിലെ ഒരുവൻ മതിലിൽ കർത്താവു പറഞ്ഞതും വി. വേദപുസ്തകത്തിലില്ലാത്തതുമായ ഒരു വാചകം ഇപ്രകാരം എഴുതി വച്ചിട്ടുണ്ടത്രെ. യേശു പറഞ്ഞു: ഈ ലോകം നാം കടന്നുപോകുന്ന ഒരു പാലം മാത്രമാകുന്നു, ആരും ഇതിൽ ഭവനം ചമയ്ക്കരുത്.'

ഇതെല്ലാം വ്യക്തമാക്കുന്നത് ഈ ഭൂമിയിലെ മനുഷ്യജീവിതം ക്ഷണികവും അനശ്വരവുമാണെന്നാണ്. എന്നാൽ അത് കഷ്ടവും ദുഃഖവും നിറഞ്ഞതുമാണ്. ജ്ഞാനിയായ ശലോമോൻ തന്റെ 'സഭാപ്രസംഗി'യിൽ പറയുന്നു: സഭാ. 1:13. 'ആകാശത്തിൻ കീഴിൽ സംഭവിക്കുന്നതൊക്കെയും ജ്ഞാനത്തോടെ ആരാഞ്ഞറിയേണ്ടതിന് ഞാൻ മനസ്സുവച്ചു. ഇത് മനുഷ്യർക്ക് കഷ്ടപ്പെടുവാൻ കൊടുത്ത വല്ലാത്ത കഷ്ടപ്പാടു തന്നെ. "ഇയ്യോബിനെ ദുരിതം അനുഭവിച്ച വ്യക്തിയല്ല. അദ്ദേഹം പറയുന്നു: ഇയ്യോ. 14:1 'സ്ത്രീ പ്രസവിച്ച മനുഷ്യൻ അല്പായുസ്സുള്ളവനും കഷ്ട സമ്പൂർണ്ണനുമാകുന്നു. അവൻ പൂപോലെ വിടർന്നു കൊഴിഞ്ഞുപോകുന്നു. നിലനിൽക്കാതെ നിഴൽപ്പോലെ ഓടിപ്പോകുന്നു.' യാക്കോബു പറയുകയാണ് 'എന്റെ ആയുസ്സു ചുരുക്കവും കഷ്ടമുള്ളതുമത്രെ.' പ്രഭാതത്തിൽ വിടർന്നു സൂര്യകിരണമേറ്റ് ശോഭിച്ച് സായംകാലത്ത് പ്രതാപമെല്ലാം അസ്തമിച്ച് കൊഴിഞ്ഞുവീഴുന്ന പുഷ്പം പോലെയും പെട്ടെന്ന് അപ്രത്യക്ഷമാകുന്ന നിഴൽപോലെയുമാണ് മനുഷ്യായുസ്സ്. മഹാകവി കുമാരനാശാനും കൊഴിഞ്ഞുവീണു കിടക്കുന്ന ഒരു പുഷ്പത്തെ കണ്ടുകൊണ്ട് നശ്വരമായ മനുഷ്യായുസ്സിനെക്കുറിച്ചു പറയുന്നതു കേൾക്കുക.

"കണ്ണേമടങ്ങുക കരിഞ്ഞു മലിഞ്ഞുമാശു  
മണ്ണാകുമീ മലരുവിസ്മൃതമാകുമിപ്പോൾ  
എണ്ണീടുമാർക്കുമിതു താൻഗതിസാദ്ധ്യമെന്ന്  
കണ്ണീരിനാൽ അവനിവാഴ്‌വ്കിനാവു കഷ്ടം."

മനുഷ്യജീവിതം സ്വപ്നതുല്യമാണെന്ന് ഏറ്റുപറയുമ്പോൾ അത് അയഥാർത്ഥമെന്നല്ല; ക്ഷണികമാണെന്നുമാത്രമാണ് കവി അർത്ഥമാക്കുന്നത്. സങ്കീ. 39:11 ൽ സങ്കീർത്തനക്കാരൻ പറയുന്നു: 'ഏതു മനുഷ്യനും ഒരു ശ്വാസമത്രെ ആകുന്നു.' മനുഷ്യായുസ്സിനെക്കുറിച്ച് സങ്കീ. 90:9,10 വാക്യങ്ങളിൽ പറയുന്നത് കുറേക്കൂടെ ശ്രദ്ധാർഹമാണ്. 'ഞങ്ങളുടെ ആയുഷ്ക്കാലം എഴുപതു സംവത്സരം ഏറെയായാൽ എൺപതു സംവത്സരം. അതിന്റെ പ്രതാപം പ്രയാസവും ദുഃഖവുമത്രെ. അത് വേഗം തീരുകയും ഞങ്ങൾ പറന്നുപോകുകയും ചെയ്യുന്നു. സങ്കീ. 90:5 ൽ പറയുന്നു: അവർ രാവിലെ മുളച്ചുവരുന്നതു പോലെയാകുന്നു. അതു രാവിലെ തഴച്ചുവളരുന്നു; വൈകുന്നേരം അത് അരിഞ്ഞുവാടിപ്പോകുന്നു."

എല്ലാ മതങ്ങളും അംഗീക

രിക്കുന്ന ഒരു സത്യമാണിത്. അദ്ധ്യാത്മരാമായണം കിളിപ്പാട്ടിൽ എഴുത്തച്ഛൻ മനുഷ്യജീവിതത്തെ ഒരു വഴിയമ്പലസംഗമമായിട്ടാണ് ചിത്രീകരിച്ചിരിക്കുന്നത്. നോക്കുക.

*'പാന്ഥർ പെരുവഴിയമ്പലം*
*തന്നിലെ, താന്തരായ് വന്നു*
*വിയോഗം വരുംപോലെ,*
*നദ്യാമൊഴുകുന്ന കാഷ്ഠ*
*ങ്ങൾപോലെയു,*
*മെത്രയും ചഞ്ചലമാലയസംഗമം'*

ഈ അല്പായുസ്സിനെക്കുറിച്ചുള്ള അറിവ് മറ്റൊരു വലിയ പ്രാർത്ഥനയിലേക്കാണ് സങ്കീർത്തനക്കാരന്റെ മനസ്സിനെ കൊണ്ടെത്തിച്ചത്. സങ്കീ. 90:12 ''ഞങ്ങൾ ജ്ഞാനമുള്ളോരു ഹൃദയം പ്രാപിക്കത്തക്കവണ്ണം ഞങ്ങളുടെ നാളുകളെ എണ്ണുവാൻ ഞങ്ങളെ ഉപദേശിക്കേണമേ" ഏതു മനുഷ്യനും ഉറച്ചുനിന്നാലും ഒരു ശ്വാസം മാത്രമാകുന്നുവെന്നും അന്യനും പരദേശിയുമാണെന്നും ഗ്രഹിച്ച ദാവീദിന്റെ പ്രാർത്ഥന നമ്മുടെയും നിരന്തര പ്രാർത്ഥനയായി തീരേണ്ടതാണ്. സങ്കീ. 39:4-6 'യഹോവേ എന്റെ അവസാനത്തെയും എന്റെ ആയുസ് എത്രയെന്നതിനെയും എന്നെ അറിയിക്കേണമേ. ഞാൻ എത്ര ക്ഷണികൻ എന്ന് അറിയുമാറാകട്ടെ......" മഹാകവി ഉള്ളൂർ 'പിങ്ഗള' എന്ന കാവ്യത്തിൽ പറഞ്ഞിരിക്കുന്നത് നാം അറിഞ്ഞിരിക്കേണ്ട ഒരു യാഥാർത്ഥ്യമാണ്. 'കാലൻ താൻ വെണ്മഴു കൈയ്യെഴാതെ ആയുദ്രുമൂലത്തിലാഞ്ഞാഞ്ഞു വെട്ടുന്നുണ്ടായതു ഹൃൽസ്പന്ദവേദ്യമാക്കും." ആയുസ്സാകുന്ന വൃക്ഷത്തിന്റെ ചുവട്ടിൽ കാലൻ തന്റെ മഴുകൊണ്ട് നിരന്തരം ആഞ്ഞാഞ്ഞുവെട്ടുന്നതിന്റെ ശബ്ദമാണത്രെ നാം ഹൃദയസ്പന്ദനമായി കേൾക്കുന്നത്. ഓരോ ഹൃദയത്തുടിപ്പും നമ്മെ മരണത്തിലേക്ക് അടുപ്പിക്കുന്നു. എപ്പോഴാണ് അവസാന വെട്ടു വീഴുക; അറിയില്ല.

മരണം സുനിശ്ചമാകണമെങ്കിൽ വെറുതെ അദ്ധ്വാനിച്ചിട്ടു കാര്യമില്ല എന്നു കരുതി അലസനായി ജീവിക്കുകയല്ല. കർത്തവ്യനിരതനാവുകയാണ് കരണീയം. മരണം അനിവാര്യമാണെങ്കിൽ ലഭിക്കുന്ന സുഖങ്ങളെല്ലാം ആവോളം ആസ്വദിക്കുകയല്ലേ അഭികാമ്യമെന്ന് ചിന്തിക്കുന്നുവരും കുറവല്ല. 'ചിരിച്ചാലും മരിക്കും, കരഞ്ഞാലും മരിക്കും; എന്നാൽ പിന്നെ കുലുങ്ങിച്ചിരിച്ചിട്ടു മരിച്ചുകൂടെ. എന്ന ചോദ്യം പ്രസക്തമാണെന്നുതോന്നാം. നിലം നല്ല വിളവു നൽകിയപ്പോൾ കളപ്പുരകൾ പൊളിച്ചു പണിത് എല്ലാം സ്വരൂപിച്ചു വച്ച് തിന്നുകയും കുടിക്കുകയും ആനന്ദിക്കുകയും ചെയ്യാൻ ആഗ്രഹിച്ച മനുഷ്യനെക്കുറിച്ച് കർത്താവു പറയുന്നു: ദൈവ വിഷയമായി സമ്പന്നനാകാതെ തനിക്കു തന്നെ നിക്ഷേപിക്കുന്നവൻ ഏറ്റവും വലിയ മൂഢനാകുന്നു. (ലൂക്കോ. 12:20,21) അങ്ങേ ലോകത്തിന്റെ അനന്തമായ ജീവിതത്തിന്റെ സുഭിക്ഷതയ്ക്കുവേണ്ടി സമ്പാദിക്കുകയാണ്. ക്ഷണികമായ ലൗകിക ജീവിതലക്ഷ്യം . കർത്താവു പറയുന്നു: മത്താ. 6:19, 20 'പുഴുവും ഇരുമ്പും കൊടുക്കുകയും കള്ളന്മാർ തുരന്നു മോഷ്ടിക്കാതെയും ഇരിക്കുന്ന സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിച്ചുകൊള്ളുവീൻ" അനീതിയുള്ള മമ്മോനെ കൊണ്ട് സ്നേഹിതരെ ഉണ്ടാക്കിക്കൊള്ളുവീൻ എന്നു ഞാൻ നിങ്ങളോടു പറയുന്നു. അത് ഇല്ലാതെയാകുമ്പോൾ അവർ നിത്യകൂടാരങ്ങളിൽ നിങ്ങളെ ചേർത്തുകൊള്ളുവാൻ ഇടയാകും" (ലൂക്കോ. 16:9). "ഒരു മനുഷ്യൻ സർവ്വലോകവും നേടിയാലും അവന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ അവൻ എന്തുപ്രയോജനം'' എന്നും കർത്താവ് പറയുമ്പോൾ, ലൗകിക ജീവിതം നിസാരമല്ല. സമ്പുഷ്ടമായ ഒരു ജീവിതം തന്നെയാണ് ക്രിസ്തീയ ജീവിത സാഫല്യത്തിന് നിദാനമെന്ന് വ്യക്തമാക്കുന്നു. ആയതിനാൽ ആത്മാവിനെ നഷ്ടപ്പെടുത്താതെ ദൈവവിഷയമായി സമ്പന്നനായി, സ്വർഗ്ഗത്തിൽ പഴകിപ്പോകാത്ത മടിശ്ശീലകളും തീർന്നുപോകാത്ത നിക്ഷേപവും സമ്പാദിച്ച് നാം ഇവിടെ അന്യരും പരദേശികളുമാണെന്ന ബോധ്യത്തോടെ ഉണർന്നും പ്രാർത്ഥിച്ചും ക്രിസ്ത്യാനിക്ക് ഉചിതമായ ഒരന്ത്യം പ്രാപിക്കുവാൻ യാക്കോബിന്റെ ഈ പ്രസ്താവം നമ്മെ ഉദ്ബോധിപ്പിക്കുന്നു.

---

## അനുമോദനങ്ങൾ



സണ്ടേസ്കൂൾ സഹപാഠ്യ മത്സരത്തിൽ ഡിസ്ട്രിക്ട് തലത്തിലും, ഭദ്രാസനതലത്തിലും സബ് ജൂനിയർ വിഭാഗം പ്രസംഗത്തിനും സംഗീതത്തിനും ഒന്നാം സ്ഥാനവും, പത്തനാപുരം മൗണ്ട് താബോർ ദയറായിൽ വച്ച് നടത്തപ്പെട്ട മാർ തോമ്മാ ദിവന്നാസ്യോസ് മെമ്മോറിയൽ അഖില മലങ്കര കലാമത്സരത്തിൽ 2-ാം സ്ഥാനവും, ബാലസമാജം ഭദ്രാസന കലാമത്സരത്തിൽ ജൂനിയർ പ്രസംഗത്തിന് 2-ാം സ്ഥാനവും കരസ്ഥമാക്കിയ ബഥേൽ എം.ജി. എം. സണ്ടേസ്കൂൾ വിദ്യാർത്ഥിയായ നവീൻ പ്രിൻസ് തോമസ്.

# മക്കളെ ചൊല്ലി...

ഫാ. പി.കെ. കോശി

**യേശു** കല്പിച്ചു നിങ്ങൾ എന്നെ ചൊല്ലി കരയേണ്ട. നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലി കരയുവീൻ. ആധുനിക സമൂഹം പല അർത്ഥത്തിലും സോദോം ഗോമേറയായി മാറുന്നു. നന്മയുടെ കഴുത്തറുത്ത് തളികയിൽ സമ്മാനിക്കാൻ ആവശ്യപ്പെടുന്ന മക്കളുടെയും ഭാര്യമാരുടെയും മുമ്പിൽ ശിരസും ഉടലും ജീവിതം തന്നെയും നഷ്ടമാക്കപ്പെടുന്ന സ്നാപക യോഹന്നാന്മാർ വർദ്ധിക്കുന്നു. ഭാര്യമാരുടെയും മക്കളുടെയും ആവശ്യങ്ങൾക്കും, അത്യാവശ്യങ്ങൾക്കും, അത്യാഗ്രഹങ്ങൾക്കും മുമ്പിൽ അനീതിക്കു വഴങ്ങേണ്ടിവരുന്ന ഹേരോദേസുമാരുടെ എണ്ണം വർദ്ധിക്കുന്നു. പൊത്തിഫേറിന്റെ ഭാര്യമാരേപ്പോലെയുള്ളവരുടെ എണ്ണം വർദ്ധിക്കുന്നു. പ്രലോഭനത്തിനു മുന്നിൽ ആത്മനിയന്ത്രണം പാലിക്കാൻ കഴിവുള്ള യോസേഫന്മാരുടെ എണ്ണം കുറയുന്നു. സ്നേഹവാനായ പിതാവിനെ ധിക്കരിച്ചു പുറപ്പെടുന്ന മുടിയൻ പുത്രന്മാരും പുത്രിമാരും വർദ്ധിക്കുന്നു. പന്നി വളർത്തലിൽ ചെന്നുപെട്ട് ജീവിതം നഷ്ടമാക്കുന്ന അധമൻമാരും അധമമാരും പെരുകുന്നു. മക്കൾ ഉയർത്തുന്ന ചോദ്യങ്ങൾക്കു മുമ്പിൽ പകച്ചു നിൽക്കുന്ന മാതാപിതാക്കളുടെ എണ്ണം വർദ്ധിക്കുന്നു. രക്ഷകർത്താക്കളുടെ സമഗ്രാധിപത്യത്തിൽ വീർപ്പുമുട്ടുന്ന മക്കൾ അനേകരാകുന്നു. തലമുറകൾ തമ്മിലുള്ള വിടവ് വർദ്ധിക്കുകയും കുടുംബ ശിഥിലീകരണവും സാമൂഹ്യതിന്മകളുടെ വർദ്ധനവും കൂടുന്നു. കൂട്ടുകുടുംബ വ്യവസ്ഥിതി മാറി അണുകുടുംബ വ്യവസ്ഥിതിയിലെത്തി (Nuclear) പുരോഗമന പന്ഥാവിൽ Ciber Family യുടെ അവസ്ഥയും കടന്ന് ഇപ്പോൾ അവ്യക്ത കുടുംബത്തിന്റെ (Nuclear Family) അവസ്ഥയിലാകുന്ന പ്രവണത ദൂരവ്യാപകമല്ലാത്ത അപകടത്തിലെത്തിയ്ക്കുന്നു. ഇവിടെയാണ് ദാവീദ് സങ്കീർത്തനങ്ങളിൽ പറയുന്ന (സങ്കീ. 127:3) മക്കൾ യഹോവ നല്കുന്ന അവകാശവും ഉദരഫലം അവർ തരുന്ന പ്രതിഫലവും തന്നെ എന്ന തിരിച്ചറിവുണ്ടാകേണ്ടത്.



കേരളത്തിൽ കോഴിക്കോട്ടു പ്രവർത്തിക്കുന്ന 'ഇംഫാൻസ്' (Institute of Mental Health and Neuro Science) ലെ പഠനത്തിനടിസ്ഥാനത്തിൽ ഇന്നത്തെ സ്കൂൾ കുട്ടികളിൽ നടന്ന സർവ്വേയിൽ വളരെ ഞെട്ടിപ്പിക്കുന്ന വിവരങ്ങൾ പുറത്തു വരികയുണ്ടായി. സ്കൂൾ കുട്ടികളിൽ 45% പേർക്ക് ജീവിതം മടുത്തു കഴിഞ്ഞു. ഭാവിജീവിതം വേണ്ടാ എന്ന ചിന്ത. 35.4% ആൺകുട്ടികളും 34% പെൺകുട്ടികളും ലൈംഗിക പീഢനത്തിനിരകൾ. ഇത് കൂടാതെ കൂട്ടുകാർ തമ്മിലും സമ്മതത്തോടും കൂടിയുള്ളതും പുറമെ. ആൺകുട്ടികൾ 18.4% ലഹരിക്ക് അടിമകൾ. ഇപ്പോൾ പെൺകുട്ടികളും ഇതേ റേഞ്ചിൽ നിൽക്കുന്നു. മഹാത്മാഗാന്ധിജി ഒരിക്കൽ പറഞ്ഞു. "ഒരു വിദ്യാർത്ഥിക്ക് കിട്ടാവുന്ന ഏറ്റവും നല്ല പാഠപുസ്തകം അദ്ധ്യാപകൻ ആയിരിക്കണം" ഇത് ഇന്ന് തിരുത്തി പറയേണ്ടി വരുന്നു. ഇന്ന് അദ്ധ്യാപകർ മാത്രമല്ല മുതിർന്ന പല വിദ്യാർത്ഥികളും പാഠപുസ്തകത്തിനു പകരം ''ഫലപുസ്തക''മായി മാറുന്ന സംഭവങ്ങൾ ദിനംതോറും വാർത്താമാധ്യമങ്ങളിൽ കാണുകയും കേൾക്കുകയും ചെയ്യുന്നു.

പുതിയ ലോകത്തിന്റെ പ്രലോഭനങ്ങളിലകപ്പെടുന്ന കുട്ടികളെ ആത്മാഭിമാനമുള്ളവരാക്കുവാനും വെല്ലുവിളികൾ അതിജീവിക്കാനും ചില മാർഗ്ഗനിർദ്ദേശങ്ങൾ കുറിക്കുന്നു.

1. Self awareness (സ്വയം അറിയുക)

പാഠ്യവിഷയങ്ങൾ നന്നായി പറഞ്ഞുകൊടുത്താൽ നല്ല അറിവു ലഭ്യമാകുന്നു. പരീക്ഷകളിൽ നല്ല ഗ്രേഡും മാർക്കും നേടിയെടുക്കാനും എന്നാൽ ജീവിതത്തെ നേരിടാനുള്ള കഴിവ് സ്വയം അറിയുന്നതിലൂടെയാണ് ലഭിക്കുന്നത്. പഠനമികവുകൊണ്ട് മാത്രമല്ല അനുഭവങ്ങളിലൂടെയും മുതിർന്നവരുടെയും അദ്ധ്യാപകരുടെയും മാർഗ്ഗനിർദ്ദേശങ്ങളിലൂടെയും ജീവിത നിപുണതകൾ നേടുന്നു. സ്വന്തം ശക്തിയും ദൗർബല്യവും യഥാർത്ഥ ബോധത്തോടെ വിശകലനം ചെയ്യണം.

മനഃശാസ്ത്രജ്ഞന്മാരുടെ ഭാഷയിൽ നമുക്ക് നമ്മെപ്പറ്റിത്തന്നെയുള്ള ധാരണയ്ക്ക് 'Self image' എന്നാണ് പറുന്നത്. നമ്മുടെ പ്രതിച്ഛായ കണ്ണാടിയിലൂടെ നാം കാണുന്നു. ഫോട്ടോ നോക്കിയാലും അപ്രകാരം കാണാം. ഇത് പുറമെയുള്ള കാഴ്ചയാണ്. എന്നാൽ നമ്മുടെ ആളത്വത്തെപ്പറ്റിയും വ്യക്തമായ ധാരണ ഉണ്ടാകണം. മനുഷ്യജീവിതത്തിന്റെ വിജയാപചയങ്ങൾ ഈ ധാരണയെ ആശ്രയിച്ചാണ് സ്ഥിതി ചെയ്യുന്നത്. മിക്കവരും തങ്ങളുടെ സ്വാത്മരൂപത്തെ (സ്വന്തം ഉണ്മയെ) ഇടിച്ചു താഴ്ത്തുന്നവരാണ്. അങ്ങനെയുള്ളവർക്ക് ജീവിതത്തിൽ മുന്നേറാൻ സാധ്യമല്ല. ദൈവം ഓരോരുത്തരെയും ഓരോ ഉദ്ദേശത്തോടുകൂടിയാണ് സൃഷ്ടിച്ചിരിക്കുന്നതെന്നും ഓർക്കണം. യേശുക്രിസ്തു താലന്തുകൾ നല്കുന്ന ഉപമയിൽ എല്ലാവർക്കും ഒരേപോലെയല്ല നൽകുന്നത്. വ്യത്യസ്തത ഉണ്ടെങ്കിലേ ജീവിതം ശരിയാവുകയുള്ളു. കഴിഞ്ഞകാലാനുഭവങ്ങൾ വേദനയുണ്ടാക്കുന്നവയാണ് എങ്കിലും ഓരോ വ്യക്തിയിലും അതുല്യവും ക്രിയാത്മകവുമായ എന്തെങ്കിലും നന്മകൾ ഉണ്ടാവാതിരിക്കില്ല. എത്ര അധഃസ്ഥിതനായാലും അവനിലും ഒരു നന്മ ലോകത്തിനു നൽകാൻ കഴിയുന്നു. നല്ല ശമര്യാക്കാരന്റെ ഉപമയിൽ സമൂഹത്തിലെ അധഃസ്ഥിതനായിരുന്നെങ്കിലും അവനിലായിരുന്നു നന്മയുണ്ടായിരുന്നത്.

നമ്മുടെ സ്വാത്മരൂപത്തെക്കുറിച്ചും സ്വതത്തെക്കുറിച്ചുമുള്ള യാഥാർത്ഥ്യമല്ലാത്ത രൂപങ്ങൾ മാറ്റിയെടുക്കണം. അവ മാറിയെങ്കിലേ ജീവിത വിജയം നേടൂ. ബുദ്ധിശക്തിയും കർമ്മശേഷിയുമുള്ള പലരും തങ്ങളെക്കൊണ്ട് ഒന്നിനും പ്രാപ്തിയില്ല എന്ന് സ്വയം ചിന്തിയ്ക്കാറുണ്ട്. സ്വന്തം വ്യക്തിത്വത്തെ ഇടിച്ചു താഴ്ത്തിക്കൊണ്ട് വിഷാദമൂകരായി കഴിയുന്നവർക്ക് ജീവിതത്തിൽ ഒരിക്കലും ഉയരാൻ കഴിയില്ല.

Dr. Max well Maltts എന്ന ഗ്രന്ഥകാരൻ "The Magic power of self-image psycology" എന്ന ഗ്രന്ഥത്തിൽ തന്നെ സമീപിച്ച ഒരു യുവാവിന്റെ കഥപറയുന്നു. 18 വയസ്സുകാരനായ ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ ഈ യുവാവ് ഒരു ജോലിയും ചെയ്യാതെ വീടിനുള്ളിൽ തന്നെ കഴിഞ്ഞുകൂടുന്നു. അവന്റെ സ്വാത്മ രൂപകല്പനയിൽ തകരാറുണ്ട് എന്ന് കണ്ടുപിടിച്ച ഡോക്ടർ Max well അവന്റെ താടിയുടെ വൈരൂപ്യത്തെക്കുറിച്ചുള്ള തെറ്റായ ധാരണയാണ് അവനെ അലട്ടിയ പ്രശ്നം എന്ന് കണ്ടുപിടിച്ചു. യഥാർത്ഥത്തിൽ വിരൂപതയൊന്നും അവനില്ലായിരുന്നു. എന്നാൽ അവന് 10 വയസ്സുള്ളപ്പോൾ അവൻ ഉറങ്ങുകയാണ് എന്ന് വിചാരിച്ചാണ് മാതാപിതാക്കൾ അവന്റെ താടിയെക്കുറിച്ച് സംസാരിച്ചത്. "നമ്മുടെ കുടുംബത്തിൽ ആർക്കും ഇതുപോലെയുള്ള താടിയില്ലെന്ന് പറഞ്ഞത്' അവന്റെ മനസ്സിൽ പതിഞ്ഞു. ഇത് നല്ല അർത്ഥത്തിലാണ് ആ പിതാവ് പറഞ്ഞതെങ്കിലും സ്വന്തം രൂപത്തെക്കുറിച്ചുള്ള തെറ്റായ ധാരണയ്ക്കിടയാക്കി. ധാരണയിലെ തെറ്റിനെക്കുറിച്ച് ശരിയായി വിശകലനം ചെയ്തപ്പോൾ അവന് ആത്മധൈര്യവും പുതിയ വെളിച്ചവും ലഭിച്ചു. സ്വയാവബോധനം ഉണ്ടാവുക ഏറ്റം പ്രധാനമാണ്. കരുത്ത് ഫലപ്രദമായി ഉപയോഗിച്ചു മുന്നേറാൻ കഴിയും, ഭാവിയ്ക്കു തടസ്സമാകുന്ന ബലഹീനതകളെ അതിജീവിയ്ക്കണം. വിജയകരമായ ജീവിതയാത്രയ്ക്ക് ഇടർച്ച കല്ലുകളും, തടങ്കൽ പാറകളും നീക്കി കളയണം.

**2. Self Esteem (സ്വയം മതിപ്പ്)**

സ്വയം അറിഞ്ഞ് സ്വയാവബോധം ലഭ്യമാകുന്നവനു മാത്രമേ സ്വയം മതിപ്പ് ഉളവാകൂ. പരിമിതികൾ അംഗീകരിച്ചുകൊണ്ട് സ്വന്തം മേന്മകൾ കണ്ടെത്തി വളർത്തിയെടുക്കുന്നതാണ് ആത്മാഭിമാനം. 'നീ നിന്നെ തന്നെ അറിയുക', 'നീ നിന്നെ തന്നെ കാണുക' എന്ന് സുപ്രസിദ്ധ ദാർശികനായ സോക്രട്ടീസ് പറയുകയുണ്ടായി. എല്ലാ വിജ്ഞാപന മേഖലകളിലും അവഗാഹം നേടിയാലും തന്നെപ്പറ്റിയുള്ള അറിവു മതിപ്പും പലർക്കുമില്ല. ശാസ്ത്രം പുരോഗമിച്ചുകൊണ്ടിരിക്കുന്നു. പ്രപഞ്ചരഹസ്യങ്ങൾ അറിയാനുള്ള മനുഷ്യന്റെ അവിശ്രമയത്നം തുടർന്നുകൊണ്ടിരിക്കുന്നു. മനുഷ്യന് അപ്രാപ്യമായി ഇനിയെന്ത് എന്ന് ചിലർ ചോദിച്ചേക്കാം. മനുഷ്യൻ സ്വർഗ്ഗത്തോളം എത്താൻ കോട്ട

കെട്ടിയതിനെക്കുറിച്ച് പഴയ നിയമത്തിൽ വായിക്കുന്നു. പക്ഷേ സ്വയം അറിയാതെ മറ്റുള്ളവരെ അറിയാതെയും മനസ്സിലാക്കാതെയും ആകത്തക്കവണ്ണം ദൈവം ഭാഷ കലക്കിയതായി പറയുന്നു. എല്ലാം അറിയുന്ന മനുഷ്യൻ തന്നെ ഇനിയും കണ്ടെത്തിയിട്ടില്ലെന്ന് ഇത് ഓർക്കുന്നില്ല.

മറ്റുള്ളവരുടെ കുറ്റവും കുറവും കണ്ടെത്താൻ വ്യഗ്രത നമുക്കുണ്ട്. രാത്രിയിൽ വാഹനമോടിക്കുമ്പോൾ എതിരേ വരുന്ന വാഹനത്തിന്റെ പ്രകാശം കുറയ്ക്കാത്തതിൽ അമർഷം കൊള്ളും. പക്ഷേ സ്വന്തം വാഹനത്തിന്റെ ലൈറ്റ് അണച്ച് കൊടുക്കുയോ പ്രകാശം കുറയ്ക്കുകയോ ചെയ്യാതെ അപരനെ കുറ്റപ്പെടുത്തും. ഇരുട്ടിലിരുന്നുകൊണ്ട് മുമ്പിലുള്ള വെളിച്ചത്തെ കുറ്റപ്പെടുത്തുമ്പോൾ സ്വയം മതിച്ച് ഇല്ലാതാകുന്നു. നൈരാശ്യംമൂലം മനസ്സിടിഞ്ഞ് പോകുന്ന സന്ദർഭങ്ങൾ ജീവിതത്തിലുണ്ടാകാം. I can do things through Jesus Christ which strengthens me – എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിനും മതിയായവൻ എന്ന നിശ്ചയം പൗലോസിനെപ്പോലെ നേടിയെടുക്കുക. ഏതു ചുറ്റുപാടിലും ആത്മവിശ്വാസവും ആത്മധൈര്യവും നിലനിർത്തുക. ദൈവ സാന്നിദ്ധ്യം നമ്മോടുകൂടെയുണ്ട് എന്ന ബോദ്ധ്യമുണ്ടെങ്കിൽ ഒരു കാര്യവും അസാദ്ധ്യമായി തോന്നുകയില്ല. ദൈവം കൂടെയുണ്ടാകണമെങ്കിൽ കുറ്റമറ്റ മനഃസാക്ഷിയുടെ ഉടമകളായി തീരേണ്ടതുണ്ട്. "Conscience ..... make Cowards of us all" "മനഃസാക്ഷി നമ്മെ ഭീരുക്കളാക്കി തീർക്കുന്നു" എന്ന ഷേക്സ്പിയറിന്റെ വാക്കുകൾ – നമ്മുടെ അന്തകരണം കുറ്റമറ്റതാണെങ്കിൽ നാം ഭീരുക്കളായി തീരേണ്ട ആവശ്യമില്ല. ആത്മാഭിമാനം വളർത്തിയെടുക്കണം. പരാജയങ്ങളെ വിജയമാക്കാനും പ്രതികൂല സാഹചര്യങ്ങളെ വിജയത്തിലേക്കുള്ള ചവിട്ടുപടിയാക്കാനും പോരുന്ന തത്വശാസ്ത്രം വിജയിപ്പിച്ച വ്യക്തിയാണല്ലോ തോമസ് എഡിസൺ. ന്യൂനതകളെ പൂജ്യത്തിനു മുകളിലുള്ള സംഖ്യയിലേക്ക് കൈചൂണ്ടുന്ന അധിക ചിഹ്നമാക്കുവാൻ കഴിയും എന്നത് അദ്ദേഹത്തിന്റെ ജീവിതദർശനമായിരുന്നു. ന്യൂനത്തെ (ശൂന്യതയെ) അധിക ചിഹ്നമാക്കുവാൻ കഴിയും എന്ന് സത്യമാണല്ലോ യേശു ലോകത്തിനു കാണിച്ചുകൊടുത്തത്. ജീവിതത്തിൽ പലപ്പോഴും പരാജയങ്ങളും തിരിച്ചടികളും ഉണ്ടാകാം. പിൻമാറ്റത്തെ (reverse) മുന്നേറ്റമായി (Advance) മാറ്റാൻ കഴിയുമെന്നാണ് മനുഷ്യനുള്ള ഏറ്റവും അത്ഭുതകരമായ സിദ്ധികളിലൊന്ന് എന്ന് Dr. Alfred Adler എന്ന സുപ്രസിദ്ധ മനോരോഗ ചികിത്സാ വിദഗ്ദ്ധൻ പറയുന്നു. ദൈവകരങ്ങളിൽ പിടിക്കുന്നവർക്ക് വിജയത്തിലേക്കു കയറാനുള്ള ചവിട്ടുപടികളാണ് പരാജയങ്ങളും കഷ്ടനഷ്ടങ്ങളും. അവ പലപ്പോഴും ശൂന്യതാബോധം ഉളവാക്കുന്നു. മുമ്പിൽ വെറുമൊരു പൂജ്യം മാത്രമേ കാണൂ. ശൂന്യതയുടെ പര്യായമാണല്ലോ പൂജ്യം. എന്നാൽ അവസരം എന്നർത്ഥമുള്ള Opportunity എന്ന വാക്കിന്റെ ആദ്യ അക്ഷരമാണ് പൂജ്യം (0) എന്ന വസ്തുത നാം മറക്കുന്നു. ശൂന്യമായിരിക്കുന്ന പൂജ്യത്തെ നൽകിയവൻ തന്നെയാണ് അനവധി അവസരങ്ങളും നമുക്ക് നൽകുന്നത്. ആകയാൽ ലഭ്യമായ അവസരങ്ങളിൽ കൂടി സഞ്ചരിച്ച് ജീവിതലക്ഷ്യത്തിലെത്തുവാൻ കഴിയട്ടെ.

## ദിവ്യബോധന സെമിനാർ

സാക്ഷികളുടെ സമൂഹം, സാക്ഷ്യപാതയിൽ എന്നീ പുസ്തകങ്ങളെ ആസ്പദമാക്കിയുള്ള ദിവ്യബോധനം സെമിനാർ മെയ് 12 ശനിയാഴ്ച 10 ന് ബഥേൽ അരമനയിൽ നടത്തപ്പെടും.

## ഉപകാരസ്മരണ



ഒരു വിശ്വാസി

## വി. യൂദാശ്ലീഹായുടെ പ്രാർത്ഥന

മിശിഹായുടെ സ്നേഹിതനും വിശ്വസ്ത ദാസനുമായ വി. യൂദാശ്ലീഹായേ, ഏറ്റവും കഷ്ടപ്പെടുന്ന എനിക്കുവേണ്ടി അപേക്ഷിക്കേണമേ. യാതൊരു സഹായവും ഫലസിദ്ധിയില്ലാതെ വരുന്ന സന്ദർഭത്തിൽ ഏറ്റവും ത്വരിതവും ഗോചരവുമായ സഹായം ചെയ്യുന്നതിന് അങ്ങേയ്ക്ക് വിശേഷവിധിയായി കിട്ടിയിരിക്കുന്ന അനുഗ്രഹത്തെ അങ്ങ് ഉപയോഗിക്കേണമേ. എന്റെ എല്ലാ ആവശ്യങ്ങളിലും വിശിഷ്യാ (ആവശ്യം പറയുക) അങ്ങേ സഹായം ഞാനപേക്ഷിക്കുന്നു. ഭാഗ്യപ്പെട്ട യൂദാശ്ലീഹായെ അങ്ങേ ഈ അനുഗ്രഹത്തെ ഞാൻ സദാ ഓർക്കുമെന്നും അങ്ങേ സ്തുതികളെ ലോകമെങ്ങും അറിയിക്കുമെന്നും ഞാൻ വാഗ്ദാനം ചെയ്യുന്നു. ആമേൻ.

താമസിച്ചതിന് ക്ഷമാപണം

സൂസൻ സ്റ്റീഫൻ

# നിസ്സഹായനായ മനുഷ്യൻ

**ഫാദർ തോമസ് തേക്കിൽ**

പരിമിതികളാൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ പരിമിതികളെക്കുറിച്ച് ബോദ്ധ്യപ്പെടാത്തതുകൊണ്ട്, കഷ്ടതകളിലും രോഗാവസ്ഥയിലും സങ്കടപ്പെടുന്നു, നിരാശപ്പെടുന്നു. മനുഷ്യന് ആനയുടെ വലിപ്പമില്ല, ബലവുമില്ല, കടുവായേപ്പോലെ ഓടുവാൻ കഴിവില്ല, ഓടുന്നുമില്ല, അവന് ഒലിവ് വൃക്ഷത്തിന്റെ ആയുസ്സില്ല, ഫലങ്ങളുമില്ല. പക്ഷിയുടെ പറക്കുവാനുള്ള സ്വാതന്ത്ര്യവുമില്ല, പറന്നുയരുന്നുമില്ല. എന്നാൽ മറ്റുള്ള എല്ലാ സൃഷ്ടികളെക്കാളും ശ്രേഷ്ഠമായി ദൈവം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നുവല്ലോ. എന്നാൽ പരിമിതികളാൽ പണിയപ്പെട്ടിരിക്കുന്നു. സൃഷ്ടികളായ നമുക്ക് പരിമിതികളുണ്ടെന്ന് മാത്രമല്ല, പല പ്രധാന സംഗതികൾക്കും നാം നിസ്സഹായരുമാണ്. സൃഷ്ടാവായ ദൈവത്തോട് മറുതലിക്കുന്ന സ്വഭാവം സൃഷ്ടിയായ മനുഷ്യൻ സൃഷ്ടിപ്പിൽ തന്നെ ആരംഭിച്ചു. അത് അവനും അവന്റെ വർഗ്ഗ സമൂഹത്തിനും പാപമായിത്തീർന്നു. ആ പാപ സ്വഭാവത്തിൽ നിന്നുടലെടുക്കുന്ന മരണത്തെ നീക്കുവാൻ സൃഷ്ടിയോട് സമനായിത്തീർന്നതാണ് യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം.

നിസ്സഹായനായ മനുഷ്യനെ സഹായിക്കുവാൻ നിത്യനായ ദൈവം നമ്മോടുകൂടെ ഇരിക്കുവാൻ യേശുവിന്റെ സാന്നിദ്ധ്യം നാം അനുഭവിക്കണം. സങ്കീ. 39:7 എന്നാൽ കർത്താവേ, ഞാൻ ഏതിനായി കാത്തിരിക്കുന്നു. എന്റെ പ്രത്യാശ നിങ്കൽ വെച്ചിരിക്കുന്നു. നമ്മുടെ പ്രത്യാശ എന്താണ്? ആരിലാണ്? സ്നേഹം, നീതീ, സത്യം, മാന്യത, വിശ്വസ്തത, വിശ്വാസം, പ്രത്യാശ ഇവയാണ് ജീവിതത്തെ ഉത്തമവും മനോഹരവും ആക്കുന്നത്. ധാർമ്മിക മൂല്യങ്ങളെ മുറുകെപ്പിടിക്കണം.

ശാസ്ത്രീയമായ കണ്ടുപിടിത്തങ്ങൾ വളരെ വികസിച്ചു. ചന്ദ്രനിൽ എത്തിയ മനുഷ്യൻ, മറ്റു പല ഗ്രഹങ്ങളിലും എത്തുവാൻ അഹോരാത്രം കിണഞ്ഞ് ശ്രമിക്കുന്നു. പക്ഷെ മനുഷ്യന് മനുഷ്യന്റെ ഹൃദയത്തിൽ എത്തുവാനോ, ദൈവഹൃദയത്തിൽ എത്തുവാനോ, ഹൃദയത്തെ വിധേയപ്പെടുത്തുവാനോ സാധിക്കുന്നില്ല.

ഈ നിലയിലേക്ക് എത്തുവാൻ നമ്മെ കരുപ്പിടിപ്പിക്കുന്ന പ്രക്രിയയാണ് നോമ്പ്, ഉപവാസം, പ്രാർത്ഥന എന്നിവ. ക്രിസ്തുവിനെ കൂടാതെ ജീവിക്കുന്നത് നിസ്സഹായന്റെ അവസ്ഥയെ കൂടുതൽ ബലഹീനമാക്കുന്നതാണ്. ദൈവം ഇല്ലാത്തവൻ ആശയറ്റവനാണ്. മനുഷ്യൻ കേവലം ഒരു സൃഷ്ടിയാണ്. നാം സ്വയം ഉല്പാദിതമായതല്ല. ദൈവം തന്റെ രൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ചതാണ്. ദൈവത്തോടുള്ള സഖിത്വം മുറുകെ പിടിച്ചുകൊണ്ട് മാത്രമേ മനുഷ്യന് നിലനിൽക്കാൻ സാദ്ധ്യമാവുകയുള്ളു.

യേശുക്രിസ്തുവിന്റെ ആത്മാവ് വിശ്വാസികളുടെ ശരീരങ്ങളിൽ വസിക്കുന്നു. കർത്താവിന്റെ മന്ദിരമാകുന്ന നമ്മൾ അലക്ഷ്യമായി ജീവിക്കരുത്. ഗലാ. 2:20 ഇനി ജീവിക്കുന്നത് ഞാനല്ല. ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു. ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ച് എനിക്കുവേണ്ടി തന്നത്താൽ ഏല്പിച്ചു കൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രെ.

ഏത് മനുഷ്യനും ഉറച്ചു നിന്നാലും ഒരു ശ്വാസം അത്രേ എന്ന് ദൈവവചനം നമ്മെ പഠിപ്പിക്കുന്നു. മനുഷ്യന്റെ നിസ്സഹായാവസ്ഥ ഇവിടെ പ്രതിഫലിക്കുന്നു. പാപരഹിതനായ ദൈവം, തന്റെ സൃഷ്ടിയുടെ മകുടമായി മനുഷ്യനെ പാപരഹിതനായി സൃഷ്ടിച്ചു. പക്ഷെ മനുജൻ പാപത്തിന് വിധേയപ്പെട്ടു. ദൈവകല്പന ലംഘിച്ചു. ദൈവഹിതത്തിന് എതിരായതെല്ലാം പാപമാണ്. വേദപുസ്തകപ്രകാരം എല്ലാ പാപവും ദൈവത്തിനും ദൈവത്തിന്റെ സൃഷ്ടിക്കും എതിരാണ്. പാപത്തിന് പഴയനിയമത്തിൽ "ഹാാ" എന്ന ഹീബ്രൂ പദം ഉപയോഗിച്ചിരിക്കുന്നു. ലക്ഷ്യം തെറ്റുക, വ്യതിചലിക്കുക എന്നർത്ഥം. ധാർമ്മികവും വിശ്വാസപരവുമായ ലക്ഷ്യം തെറ്റലിനെയാണിവിടെ അർത്ഥമാക്കുന്നത്. Sin entered through the first Adam ie Jesus Christ. ഒന്നാം ആദാമിൽക്കൂടി പാപം പ്രവേശി



ച്ചു. എന്നാൽ അവസാന ആദാമിൽക്കൂടി വീണ്ടെടുപ്പു ലഭിച്ചു. (യേശുക്രിസ്തുവിൽക്കൂടി)

മനുഷ്യൻ നിസ്സാരൻ, ക്ഷണികൻ, ഇയ്യോബ് പറയുന്നു എന്റെ ജീവൻ ഒരു ശ്വാസം മാത്രം എന്നോർക്കേണമെ, എന്റെ കണ്ണ് ഇനി നന്മയെ കാണുകയില്ല Job. 7:7. ഞങ്ങളുടെ ആയുഷ്ക്കാലം എഴുപത് സംവത്സരം, ഏറെ ആയാൽ എൺപത് സംവത്സരം, അതിന്റെ പ്രതാപം പ്രയാസവും ദുഃഖവുമത്രേ. അത് വേഗം തീരുകയും ഞങ്ങൾ പറന്ന് പോവുകയും ചെയ്യുന്നു. സങ്കീ. 90:10

ആശ്വാസം നൽകുന്ന വചനം നമ്മുടെ നിസ്സഹായാവസ്ഥയ്ക്ക് താങ്ങായി സങ്കീർത്തകൻ പറയുന്നു. ഞാൻ എന്റെ കണ്ണ് പർവ്വതങ്ങളിലേക്ക് ഉയർത്തുന്നു. എനിക്ക് സഹായം എവിടെനിന്നു വരും . എന്റെ സഹായം ആകാശത്തെയും ഭൂമിയേയും ഉണ്ടാക്കിയ യഹോവയിൽ നിന്ന് വരുന്നു. സങ്കീ. 121:6 യഹോവ നിന്റെ ഗമനത്തേയും ആഗമനത്തേയും ഇന്നുമുതൽ എന്നേക്കും പരിപാലിക്കും. നിസ്സഹായകനായ മനുഷ്യന്റെ സഹായകനായി നമുക്ക് ഒരു ദൈവം ഉണ്ട്. അവൻ നമ്മെ കഷ്ടതയിലും, രോഗത്തിലും, വൻപ്രയാസങ്ങളിലും കാത്ത് നിലനിർത്തും. നിസ്സഹായകനായ മനുഷ്യവർഗ്ഗത്തെ സഹായിക്കുവാനായിട്ടാണ് ദൈവം മനുഷ്യനായിട്ട് അവതരിച്ചത്. ആ ദൈവം നമ്മോടുകൂടെ ഇരിക്കട്ടെ.

**യേശുക്രിസ്തുവിന്റെ ആത്മാവ് വിശ്വാസികളുടെ ശരീരങ്ങളിൽ വസിക്കുന്നു. കർത്താവിന്റെ മന്ദിരമാകുന്ന നമ്മൾ അലക്ഷ്യമായി ജീവിക്കരുത്.**

# ഹേവോറോ ശനിയാഴ്ച വിവാഹം നടത്താമോ?

സഭാ നിയമപ്രകാരം വിവാഹം നടത്തുന്നതിന് അനുവദിക്കുന്ന ദിവസങ്ങളിൽ ഹേവോറോ ശനിയാഴ്ചയും ഉൾപ്പെടുത്തിക്കാണുന്നു (ശുശ്രൂഷാനടപടിച്ചട്ടങ്ങൾ, പേജ് 71). പിറ്റേന്ന് കർതൃദിനം (ഞായറാഴ്ച) ആയതുകൊണ്ടാണല്ലോ ശനിയാഴ്ച വിവാഹകൂദാശ അനുവദിക്കാത്തത്. സാധാരണ ശനിയാഴ്ചയ്ക്കുള്ള നിരോധനത്തിന്റെ അതേകാരണം തന്നെ ഹേവോറോ ശനിയാഴ്ചയ്ക്കും ബാധകമല്ലേ?

ബുധൻ, വെള്ളി നോമ്പുദിവസങ്ങളായതുകൊണ്ടാണല്ലോ അന്നും തലേന്നും വിവാഹകൂദാശ അനുവദിക്കാത്തത്. കൂടാതെ കാനോനിക നോമ്പാരംഭങ്ങളുടെയും മാറാനായപെരുന്നാളുകളുടെയും തലേന്നും (ഞായർ/തിങ്കൾ ആയാലും) വിവാഹം പാടില്ലല്ലോ. ഹേവോറോ ആഴ്ചയിൽ നോമ്പില്ലാത്തതിനാലാണല്ലോ വിവാഹം അനുവദിക്കുന്നത്. പക്ഷേ ഹേവോറോ ശനിയാഴ്ചയുടെ കാര്യം വ്യത്യസ്തമല്ലേ?

നോമ്പില്ലാത്തതിനാൽ ഉയർപ്പുപെരുന്നാൾ മുതൽ സ്വർഗാരോഹണപെരുന്നാളിനു തൊട്ടുമുമ്പുള്ള ചൊവ്വാഴ്ച വരെയുള്ള ഏതു ദിവസവും (അഞ്ച് ശനിയാഴ്ചകൾ ഒഴികെ) വിവാഹകൂദാശ അനുവദിക്കാവുന്നതല്ലേ?

നോമ്പു വീടുന്ന ദിവസവും നോമ്പിനിടയിലല്ലാതെ മാറാനായപെരുന്നാൾ വരുന്ന ദിവസവും ബുധനാഴ്ചയോ വെള്ളിയാഴ്ചയോ (ഉദാ:- 2012 ജനുവരി 6, ജൂൺ 29, ഓഗസ്റ്റ് 15, സെപ്റ്റംബർ 14) ആയി വന്നാൽ പ്രത്യേക അനുവാദം വാങ്ങാതെ തന്നെ അന്ന് വിവാഹം നടത്താവുന്നതല്ലേ? മാറാനായപെരുന്നാളിന്റെയോ അതിനു സമാനമായ പെരുന്നാളിന്റെയോ തലേന്ന് (ഉദാ:- 2012 ജൂലൈ 2 തിങ്കൾ) വിവാഹം നടത്താമോ?

തീരെ ഒഴിച്ചുകൂടാനാവാത്ത സന്ദർഭങ്ങളിൽ മാത്രം, സാധാരണ ആഴ്ചകളിൽ ബുധൻ, ശനി ദിവസങ്ങളിലും നോമ്പുകാലങ്ങളിൽ ശനിയാഴ്ച മാത്രവും വിവാഹം നടത്താൻ സഭാതലവൻ പ്രത്യേക അനുവാദം നൽകാറുണ്ട് (ശുശ്രൂഷാനടപടിച്ചട്ടങ്ങൾ, പേജ് 71). നോമ്പിനെക്കാൾ പ്രാധാന്യം കർതൃദിനത്തിനായതുകൊണ്ട് ശനിയാഴ്ച അനുവദിക്കാതിരിക്കുകയും സാധാരണ ആഴ്ചകളിൽ ബുധനാഴ്ചയും, നോമ്പുകാലങ്ങളിൽ ഞായറാഴ്ചയും നോമ്പിന്റെ ഭക്ഷണക്രമവും മറ്റും പാലിച്ചുകൊണ്ട് അനുവദിക്കുന്നതല്ലേ ഉചിതം?

ഏതു ദിവസവും വിവാഹം നടത്താൻ അനുവദിക്കാത്തതിനു നൽകുന്ന കാരണവും വിശദീകരണവും, യുക്തവും ന്യായവുമല്ല എന്നു ചിന്തിക്കുന്നവർക്ക് ഈയുള്ളവന്റെ സംശയങ്ങൾ ബാലിശമായി തോന്നുന്നുണ്ടെങ്കിൽ പരാതിയില്ല. നിയമമുണ്ടെങ്കിൽ അതു യുക്തിപൂർവം പാലിക്കണമെന്നു മാത്രമേ ആഗ്രഹിക്കുന്നുള്ളൂ.

**വർഗീസ് ജോൺ, തോട്ടപ്പുഴ (9446412907)**

## വാർഷിക സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം സമാജം വാർഷിക സമ്മേളനം മാർച്ച് 17ന് പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് നടന്നു. അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉത്ഘാടനം ചെയ്തു. റവ. ഫാ. മത്തായി കുന്നിൽ അദ്ധ്യക്ഷത വഹിച്ചു. റവ. ഫാ. ഡോ. ജേക്കബ് കുര്യൻ (OST കോട്ടയം), പ്രൊഫ. മേരി മാത്യു (മർത്തമറിയം സമാജം ജന. സെക്രട്ടറി) എന്നിവർ ക്ലാസ്സുകൾ നയിച്ചു. റവ. ഫാ. തോമസ് പി. നൈനാന്റെ അദ്ധ്യക്ഷതയിൽ ഉച്ചയ്ക്ക് ശേഷം നടന്ന പൊതുസമ്മേളനം ഭദ്രാസന സെക്രട്ടറി റവ. ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ ഉദ്ഘാടനം ചെയ്തു. മർത്തമറിയം സമാജം ഭദ്രാസന സെക്രട്ടറി വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു. സമ്മാനദാനവും നടത്തപ്പെട്ടു.

## ശതാബ്ദി ആഘോഷം

കൂർത്തമല സെന്റ് മേരീസ് ഇടവകയുടെ ആഭിമുഖ്യത്തിൽ പൗരസ്ത്യ കാതോലിക്കേറ്റ് ശതാബ്ദി ദിനത്തിൽ റാലികൾ നടത്തപ്പെട്ടു. കോയിപ്രം സെന്റ് ജോൺസ്, കടപ്ര സെന്റ് മേരീസ് എന്നീ ചാപ്പലുകളിൽ നിന്നും ആരംഭിച്ച റാലികൾ കൂർത്തമല സെന്റ് മേരീസ് പള്ളിയിൽ സമാപിച്ചു. തുടർന്ന് നടന്ന സമ്മേളനത്തിൽ ഫാ. കോരുത് ചെറിയാൻ, ഫാ. സുനിൽ ജോസഫ്, ബിജു മാത്യു, തുടങ്ങിയവർ പ്രസംഗിച്ചു. രാജൻ കെ. മാത്യു ഭക്തിപ്രമേയം അവതരിപ്പിച്ചു.

## വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക ക്യാമ്പ്

എം.ജി.ഒ.സി.എസ്.എം.ന്റെ ആഭിമുഖ്യത്തിൽ കഴിഞ്ഞ 31 വർഷങ്ങളായി നടത്തിവരുന്ന വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക ക്യാമ്പുകൾ ഈ വർഷവും നടത്തുന്നു. ഏപ്രിൽ 12 മുതൽ 19 വരെ Pre-SSLC Orientation ക്യാമ്പും 23 മുതൽ 29 വരെ Post SSLC Orientation ക്യാമ്പും നടത്തപ്പെടുന്നു. Termly പരീക്ഷകൾക്ക് 70% മാർക്ക് നേടിയിട്ടുള്ള ഓർത്തഡോക്സ് വിദ്യാർത്ഥികൾക്ക് ക്യാമ്പുകളിൽ പങ്കെടുക്കാം. പാഠ്യവിഷയങ്ങൾ, ആദ്ധ്യാത്മിക വിഷയങ്ങൾ, വ്യക്തിവികാസം എന്നിവകളിൽ പ്രഗത്ഭരായ വ്യക്തികൾ ക്ലാസ്സുകൾക്ക് നേതൃത്വം നൽകുന്നു. മുൻകൂട്ടി പേര് രജിസ്റ്റർ ചെയ്യുന്ന 100 പേർക്കു മാത്രമേ ഈ ക്യാമ്പിൽ പങ്കെടുക്കുവാൻ അവസരമുണ്ടായിരിക്കുകയുള്ളൂ. ജനറൽ സെക്രട്ടറി, എം.ജി.ഒ.സി.എസ്.എം., സ്റ്റുഡന്റ് സെന്റർ, കോട്ടയം എന്ന വിലാസത്തിലോ mgocsmcentraloffice@gmail.com, mgocsmoffice@yahoo.com എന്ന ഇമെയിലിലോ രജിസ്റ്റർ ചെയ്യാവുന്നതാണ്.



# അനശ്വര സന്തോഷത്തിന്റെ പങ്കാളികൾ

ഫാ. സഖറിയാ പനയ്ക്കാമറ്റം

*"ദയറാകൾ പള്ളികളും സ-*
*ന്തോഷം കൈക്കൊണ്ടിന്നാളിൽ*
*പുത്രൻ തന്നുത്ഥാനത്തെ*
*വാഴ്ത്തി സ്തോത്രം പാടുന്നു"*

**ക്യംതാ** നമസ്ക്കാരം പ്രഭാതത്തിൽ ഇപ്രകാരം നാം പാടുന്നുണ്ട്. "വാസസ്ഥലങ്ങളും, ദേവാലയങ്ങളും ഈ ദിവസം സന്തോഷിക്കുകയും ദൈവപുത്രന്റെ പുനരുത്ഥാനത്തെ പ്രശംസിച്ച് ദൈവത്തിന് നന്ദി കരേറ്റുകയും ചെയ്യുന്നു." ആത്മീയ നിർവൃതിക്കായി ആഗ്രഹിക്കുന്നതിനാലാണ് സഭ ഉയിർപ്പിനെ സാക്ഷിക്കുന്നത്. "അവൻ ഇവിടെയില്ല അവൻ ഉയർത്തെഴുന്നേറ്റ്" എന്ന സദ്വർത്തമാനം ദൈവവചനത്തിന്റെ ഭാഗമായി. വചനം കേട്ടവർക്കെല്ലാം മാനസ്സികമായി രൂപാന്തരം സംഭവിച്ചു. ശരീരത്തിന്റെയും ആത്മാവിന്റെയും കവാടമത്രെ മനസ്സ്. ദൈവവചനവും മനസ്സുമായി അഭേദ്യമായ ബന്ധമുണ്ട്. ഗബ്രിയേൽ മാലാഖയിൽ നിന്നും വചനിപ്പിന്റെ വാക്കുകൾ കേട്ടപ്പോൾ ആദ്യമേ മറിയാമിന്റെ മനസ്സിൽ രൂപാന്തരം ഉണ്ടായി. അതിന് യോജിച്ച നിലയിൽ ആത്മാവും ശരീരവും

ഒരുപോലെ പ്രവർത്തനനിരതം ആയി. മനുഷ്യാവതാരം എന്ന പ്രക്രിയയോട് ചേർന്ന് തന്റെ പങ്കാളിത്തം പൂർണ്ണമായി നിറവേറ്റുവാൻ ഒരുക്കമുള്ള വ്യക്തിബന്ധത്തിന്റെ ഉടമയായിത്തീർന്നു.

**പുനരുത്ഥാനവും മാനസ്സാന്തരവും**

ക്രിസ്തുവിന്റെ പുനരുത്ഥാനത്തിൽ വിശ്വസിക്കുകയും അത് അംഗീകരിക്കുകയും ചെയ്യുന്നവർക്ക് ഉണ്ടാകുന്ന ഒരു ആന്തരീകാനുഭവം ആണ് മാനസ്സാന്തരം. ശിഷ്യന്മാരും അവരോടൊപ്പം ഉണ്ടായിരുന്ന ആദിമ സഭയും മുന്നമേ ആർജ്ജിച്ചത് വചനത്തിന്റെ ഫലമായി ലഭിച്ച മാനസ്സാന്തരമാണ്. ഏഴ് ഭൂതങ്ങൾ ഉണ്ടായിരുന്ന മഗ്ദലനക്കാരി മറിയാം ശുദ്ധിമതിയായി. മീൻപിടുത്തക്കാരായ മുക്കുവർ ലോകത്തിന്റെ ഗതി മാറ്റിമറിച്ച സുവിശേഷകരുമായി. ദൈവരാജ്യത്തിന്റെ പങ്കാളിത്വത്തിന് മാനസ്സാന്തരം ഏവർക്കും അനിവാര്യമത്രെ. മാനസ്സാന്തരം ചിലർക്ക് മാത്രം മതിയെന്ന് ചിന്തിയ്ക്കുന്നവരാണ് ഭൂരിഭാഗം പേരും. സഭാതലപ്പത്തുള്ളവർ തുടങ്ങി വല്ലപ്പോഴും അത്യാവശ്യത്തിനായി ദേവാലയത്തിൽ ആരാധനയിൽ സംബന്ധിക്കുന്നവർവരെയുള്ളവരിൽ ദൈവരാജ്യത്തിനും, ജീവിതശൈലിക്കും മദ്ധ്യേ ഒരു വിടവുണ്ട്. അവരവരുടെ മനോഭാവം അനുസരിച്ച് അതിന് ഏറ്റക്കുറവുകളുണ്ടായിരിക്കും.

**പുനരുത്ഥാനം – മാറ്റങ്ങൾ സ്വാഗതം ചെയ്യുന്ന ആത്മീയത**

പുനരുത്ഥാനം നൽകുന്നത് മാറ്റങ്ങൾ സ്വീകരിക്കുവാനുള്ള ആത്മീയതയാണ്. "ഗോതമ്പുമണി നിലത്തു വീണു ചാകുന്നത്" പഠിപ്പിയ്ക്കുന്നത് മാറ്റങ്ങൾ സ്വമേധയാ സ്വീകരിക്കുവാനുള്ള സന്നദ്ധതയാണ്. സാഹചര്യങ്ങൾ കാരണമായി ക്രിസ്തുവിൽ നിന്നും അകന്നുപോയ ശിഷ്യന്മാരുടെ അടുക്കലേക്ക് ക്രിസ്തു എത്തിച്ചേരുന്നു. ദൈവം മനുഷ്യനോട് അടുക്കുന്ന അനുഭവം ആണ് പുനരുത്ഥാനത്തിൽ അധിഷ്ഠിതമായ ദൈവരാജ്യം.

**പുനരുത്ഥാനവും – തിരുത്തലും പുതിയ ആരംഭവും**

ഭിന്നതകളും, യുദ്ധങ്ങളും ഭവനങ്ങൾ രാജ്യങ്ങൾ തമ്മിലായാലും മറ്റ് എവിടെയായിരുന്നാലും അത് എപ്പോഴും അകൽച്ചയ്ക്കുവേണ്ടിയുള്ളതാണ്. എന്നാൽ ആത്മീയയുദ്ധം സംജാതമാകുന്നത് അടുപ്പത്തിന്റെ അനുഭവമാണ്. ക്രിസ്തുവിനോടു ചേർന്ന് പുതിയ ആരംഭത്തിനും തിരുത്തലിനും പുനരുത്ഥാനം അവസരം നൽകുന്നു. പുനരുത്ഥാനത്തിന്റെ സന്തോഷത്തിന്റെ അടിസ്ഥാനവും അതുതന്നെ. സാധാരണ നിയമം പ്രത്യേകിച്ച് യഹൂദ നിയമം അനുസരിച്ച് തെറ്റു ചെയ്യുന്നവരെ പിടികൂടണമെന്നും, ശിക്ഷിയ്ക്കണമെന്നും വേണ്ടിവന്നാൽ –ആവശ്യമെങ്കിൽ വധിയ്ക്കണമെന്നു ആണ്. അവിടംകൊണ്ട് എല്ലാം അവസാനിക്കുന്നു. എന്നാൽ പുനരുത്ഥാനം വാഗ്ദാനം ചെയ്യുന്നതോ പുതിയ ആരംഭവും; തിരുത്തലോടുകൂടിയ പ്രയാണവും. ഹൈഡ്രജൻ ദ്രവരൂപത്തിലായിരിക്കുമ്പോൾ അത് കുടിയ്ക്കുന്നത് മാരകമാണ്. എന്നാൽ ചേരേണ്ട രീതിയിൽ ഓക്സിജനുമായി ചേരുമ്പോൾ ജീവന്റെ നിലനില്പ്പിന് ആവശ്യമായിരിക്കുന്ന ശുദ്ധജലമായി രൂപാന്തരപ്പെടുന്നു. നന്മയുടെ പ്രതീകമായി വ്യതിയാനം സംഭവിക്കുന്നു. ദാഹം, അനീതി, ചൂഷണം, പരസ്പരം കരുതൽ ഇല്ലായ്മ ഇവ ഏറി വരുന്നത് സ്നേഹബന്ധങ്ങൾ കുറഞ്ഞു പോകുമ്പോളാണ്. പിതാക്കന്മാർ രൂപം നൽകിയ ഉയിർപ്പു ശുശ്രൂഷയിലെ ഒരു പ്രധാന ധ്യാനചിന്തയായി ഇതുതന്നെ വിളിച്ചറിയിക്കുന്നുണ്ട്.

**പുനരുത്ഥാനവും ദൈവനീതിയും**

ക്രിസ്തു രാജാവാകുന്ന അവസ്ഥയിലേക്ക് പുനരുത്ഥാനം ദൈവമക്കളെ ക്ഷണിക്കുമ്പോൾ ദൈവത്തിന്റെ നീതി നടപ്പാക്കേണ്ടതായ ദർശനത്തിലേക്കാണ് വിളിയ്ക്കപ്പെടുന്നത്. "അവരുടെയിടയിൽ മുട്ടുള്ളവരാരും ഉണ്ടായിരുന്നില്ല" യെന്ന് വചനം പഠിപ്പിക്കുന്നത് ആരും സ്വന്തം ലാഭത്തിനുവേണ്ടി ജീവിയ്ക്കാതെ ദൈവത്തിന്റെ നീതി നടപ്പാക്കി ഉള്ളത് എല്ലാവർക്കും നൽകി പൂർണ്ണമായ വളർച്ചയ്ക്ക് സഹായിക്കുന്ന വ്യവസ്ഥ രൂപം കൊള്ളുവാനാണ്. ക്രിസ്തുവിനോടുള്ള ബന്ധം പൂർണ്ണമാകുന്നതോ പരസ്പര ബന്ധത്തിലൂടെയും പുനരുത്ഥാനം വഴി ഉന്നതമായ ദൈവിക സംസർഗ്ഗം ഭൗമികമായതിനോട് ബന്ധപ്പെടുന്നു. ആദരവിന്റെയും സ്നേഹത്തിന്റെയും പ്രതീകമായി അന്യോന്യം അംഗീകരിച്ച് ആലിംഗനം ചെയ്യുന്നു (ഉയിർപ്പിന്റെ ശുശ്രൂഷ) മനുഷ്യവർഗ്ഗത്തിന്റെ മുഖത്തുനിന്നും കണ്ണീർ തുടച്ചു കളയുന്ന അനുഭവം പ്രദാനം ചെയ്യുന്നത് ആത്മീയ സന്തോഷമത്രെ.

**പുനരുത്ഥാനവും സ്വാതന്ത്ര്യവും**

ഹൃദയകാഠിന്യവും സ്വാതന്ത്ര്യത്തിന്റെ സന്തോഷവും ഒന്നിച്ച് പോകയില്ല. ഹൃദയകാഠിന്യം മാറി കളങ്കമില്ലാത്തതും കുറ്റമറ്റതുമായ മനഃസാക്ഷിയുള്ളവർക്ക് മാത്രമേ ദൈവസന്നിധിയിലും ആനുകാലിക സമൂഹത്തിന്റെ മുമ്പിലും സ്വാതന്ത്ര്യത്തോടെ നില്ക്കുവാൻ കഴിയുകയുള്ളു. ഭയം കൂടാതെ ദൈവത്തെയും മനുഷ്യരെയും ഒരുപോലെ നേരിടുവാനുള്ള ആത്മധൈര്യമാണ് സ്വാതന്ത്ര്യം മൂലം ഉണ്ടാകുന്നത്. അതോടൊപ്പം സ്വാതന്ത്ര്യത്തിന്റെ സന്തോഷവും പുനരുത്ഥാനവും നൽകുന്നു.

രവീന്ദ്രനാഥ ടാഗോർ, തന്റെ പ്രസിദ്ധമായ ഗീതാഞ്ജലിയിൽ ചോദിച്ചു. "തടവുകാരാ നിന്നെ ആരാണ് തടവിലാക്കിയത്? അവൻ പറഞ്ഞു. എന്റെ യജമാനനാണ്. എന്തിനാണ്? ഞാൻ സ്വത്തെല്ലാം എന്റേതാക്കി എന്നിട്ട് ഞാൻ ഓർത്തു, ഞാൻ തന്നെ യജമാനനാകാമെന്ന്. ആരാണ് നിനക്ക് ഈ ചങ്ങല തീർത്തത്? അത് ഞാൻ തന്നെയാണ്. ഓരോ കണ്ണിയായി ഞാൻ തന്നെ പണിതു, ഒടുവിൽ അത് എന്നെത്തന്നെ ബന്ധിച്ചു." (നമ്പർ 31. ഗീതാഞ്ജലി).

സഭയ്ക്കുവേണ്ടി കഷ്ടത അനുഭവിച്ച് അതിനെ വളർത്തുന്ന ഇടയന്മാർ, അതിന്റെ ശുശ്രൂഷക്കാർ, ഉപദേശകന്മാർ, സഭയിലെ വിവിധ ഗണങ്ങൾ ആദിയായവരെയെല്ലാം ഓർത്ത് ആത്മീയ ശോഭയാൽ അലങ്കരിക്കപ്പെടുവാൻ പുനരുത്ഥാന ശുശ്രൂഷയിൽ അവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നു.



ഏവൻഗേല്യോന്വധ്യാനം

# ലോഗോസ്

ഫാ. നൈനാൻ കെ. ജോർജ്ജ്

**പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായർ വി. യോഹന്നാൻ 21:1–14 (ഏപ്രിൽ 22)**

ഉയിർത്തെഴുന്നേറ്റവനായ യേശുക്രിസ്തു ഗലീലയിൽ വച്ച് ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെടുന്നതാണിന്നത്തെ വേദഭാഗം. ഉയിർപ്പു ദിവസം സ്ത്രീകൾക്ക് പ്രത്യക്ഷപ്പെട്ട യേശു അവരോട് പറയുന്നത് "നിങ്ങൾ പോയി എന്റെ സഹോദരന്മാരോട് ഗലീലയ്ക്കു പോകുവാൻ പറവിൻ; അവർ എന്നെ കാണും" (മത്താ. 28:9–10).

***മനുഷ്യന്റെ നിസ്സഹായതയിൽ അനുഗ്രഹമാകുന്ന ക്രിസ്തു സാന്നിദ്ധ്യം***

യേശുക്രിസ്തു തന്റെ ശിഷ്യന്മാരെ വിളിച്ചത് ദൈവരാജ്യ നിർമ്മിതിയുടെ അമരക്കാരാവാനായിരുന്നു. അവർക്കു താൻ വെളിപ്പെടുത്തിക്കൊടുത്ത രഹസ്യങ്ങളെല്ലാം അവർ നിസ്സാരവൽക്കരിക്കുന്നു. അവരുടെ വഴിമാറിയുള്ള സഞ്ചാരം യേശുവിനെ കൂടാതെയുള്ളതായി. ഒരു രാത്രികാലത്തിന്റെ അദ്ധ്വാനം നിരാശയിൽ തീരുന്നു. പ്രഭാതവും കർത്താവിന്റെ പ്രത്യക്ഷതയും നിരാശയിൽ നിന്നും സന്തോഷത്തിലേക്കുള്ള മാറ്റമായിരുന്നു. ഉത്തരവാദിത്വങ്ങളിൽ നിന്നുള്ള ഒളിച്ചോട്ടം നിരാശയിലേക്കുള്ള വഴിയാണെന്നു മനസ്സിലാക്കുന്നത് നന്നാണ്.

***മീൻപിടുത്തം: സഭയുടെ വളർച്ചയുടെ പ്രതീകം***

സമുദ്രം ലോകത്തേയും, ശിഷ്യന്മാർ സഭയുടെ ഇടയന്മാരേയും, വല സഭയേയും, മത്സ്യം മനുഷ്യവർഗ്ഗത്തേയും സൂചിപ്പിക്കുന്നതിനായി പിതാക്കന്മാർ പഠിപ്പിക്കുന്നു. സഭയുടെ ശുശ്രൂഷകൾക്ക് വ്യക്തത ആവശ്യമാകുന്നതുപോലെ ഓരോ വ്യക്തിയുടെയും ഈ ലോകത്തിലെ പ്രതിബദ്ധതയുടെ ശുശ്രൂഷകൾക്കും വ്യക്തത അനിവാര്യം ആണ്. ദിശാബോധം നഷ്ടപ്പെട്ട ശുശ്രൂഷകളുടെ ഫലം ശൂന്യം. മീൻ പിടുത്തത്തിൽ വളരെ പ്രാവീണ്യം നേടിയ ശിഷ്യന്മാർ ശൂന്യതയുടെ ഉൾഭാരം അനുഭവിച്ചു. ഓരോ മനുഷ്യനും ദൈവസാന്നിദ്ധ്യത്തിലും തന്റെ ശക്തിയിലും നിറയുന്നതിനു യേശു ആഗ്രഹിക്കുന്നു.

***സത്യത്തിന്റെ തിരിച്ചറിയലും സാക്ഷ്യവും***

ഗലീലാ തടാകത്തിന്റെ കരയിൽ നിന്നു തങ്ങളോട് സംസാരിക്കുന്നത് കർത്താവാണെന്ന് യേശു സ്നേഹിച്ച ശിഷ്യൻ തിരിച്ചറിഞ്ഞു. വെല്ലുവിളികളുടെ മദ്ധ്യത്തിൽ യേശുവിനെ തിരിച്ചറിയുകയെന്നത് ഏതൊരു മനുഷ്യനും വലിയ അനുഗ്രഹമാവും. ഏറ്റവും കുറഞ്ഞ നേരംകൊണ്ട് ഏറ്റവുമധികം മാറ്റങ്ങൾ സംഭവിക്കുന്ന ലോകത്തിലാണ് നാം ജീവിക്കുന്നത്. ജീവിത ഭദ്രതയ്ക്കും സന്തുഷ്ടിയ്ക്കും ആവശ്യമായ ഘടകം വസ്തുവകകളുടെ കൂട്ടിവയ്ക്കലല്ല പിന്നെയോ ദൈവസാന്നിദ്ധ്യം തിരിച്ചറിയുന്നതാണ്. യേശു സ്നേഹിച്ച ശിഷ്യൻ തന്നെ മറ്റുള്ളവർക്ക് മനസ്സിലാക്കി കൊടുത്തതുപോലെ നമ്മുടെ ജീവിതത്തിലും തിരിച്ചറിയലും കാട്ടിക്കൊടുക്കലും പ്രാവർത്തികമാക്കണം.

**പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായർ വി. യോഹന്നാൻ 21:15–19 (ഏപ്രിൽ 29)**

കഴിഞ്ഞ ഞായറാഴ്ചക

ളിലെ വേദഭാഗത്തിന്റെ തുടർച്ച യാണ് ഇന്നത്തെ സുവിശേഷ ഭാഗം. 15-ാം വാക്യം മുതൽ യേശുവും പത്രോസും തമ്മി ലുള്ള സംഭാഷണമാണ്. മൂന്നു പ്രാവശ്യം യേശുവിനെ തള്ളിപ്പ റഞ്ഞ പത്രോസിനോട് (വി. മത്താ. 26:69-75) മൂന്നു പ്രാവശ്യം യേശു ചോദിക്കുന്നു. "നീ ഇവ രിലധികമായി എന്നെ സ്നേഹി ക്കുന്നുവോ?"

***പത്രോസിന്റെ മടങ്ങിവരവും ഏറ്റുപറച്ചിലും***

''കർത്താവേ ഞാൻ നിന്നോടു കൂടെ തടവിലാകു വാനും, മരിക്കുവാനും ഒരുങ്ങിയി രിക്കുന്നു" (വി. ലൂക്കോ. 22:33). "എല്ലാവരും ഇടറിയാലും ഞാൻ ഇടറുകയില്ല" (വി.മർക്കോ. 14:30). 'ഞാൻ എന്റെ ജീവനെ നിനക്കു വേണ്ടി വെച്ചു കളയും'' (വി. യോഹ. 13:37). എന്നിങ്ങനെ വിവിധ സന്ദർഭങ്ങളിലായി യേശു ക്രിസ്തുവിനോടുകൂടി നിന്ന് തന്റെ സ്നേഹം വെളിപ്പെടുത്തിയ പത്രോസ് "ഞാൻ അവനെ അറി യുന്നില്ല" എന്ന് മൂന്നുപ്രാവശ്യം തള്ളിപ്പറഞ്ഞു. പത്രോസ് ചഞ്ച ലമാനസ്സനായിരുന്നുവെന്ന് ഇത് വെളിവാക്കുന്നു. പാറയ്ക്ക് സമാ നമായ ഉറപ്പ് തന്റെ സ്നേഹ ത്തിൽ യേശു പത്രോസിൽ നിന്നു പ്രതീക്ഷിച്ചു. ആ സ്നേഹം അവ നിൽ കാണാതെ വന്നപ്പോൾ പ്രേഷിത ദൗത്യം ഭരമേല്പിക്കു ന്നതിനു മുൻപ് കർത്താവ് മൂന്നു പ്രാവശ്യം പ്രതിജ്ഞയെടുപ്പിക്കു കയാണ്.

***ദൈവം സ്നേഹം തന്നെ***

യോഹന്നാൻ ശ്ലീഹാ യേശുവിനെ അവതരിപ്പിക്കുന്നത് സ്നേഹമായാണ്. ''ദൈവം സ്നേഹം തന്നെ'' (1 യോഹ. 4:8,16). സ്നേഹം എന്തെന്നറിയ ണമെങ്കിൽ സ്നേഹമാകുന്ന ദൈവത്തെ അറിയണം. ശാസ്ത്രിമാരിൽ ഒരുവൻ പ്രധാ നപ്പെട്ട കൽപ്പന എതെന്ന് കർത്താവിനോട് ചോദിച്ചപ്പോൾ കർത്താവ് പറഞ്ഞത്, "നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണഹൃദയത്തോടും, പൂർണ്ണാ ത്മാവോടും, പൂർണ്ണമനസ്സോടും, പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കേണം എന്നാ കുന്നു."രണ്ടാമത്തേതോ, കൂട്ടു കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കേണമെന്നത്രേ (വി. മർക്കോ. 12:30-31). ''ദൈവ ത്തെയും മനുഷ്യ നെയും സ്നേഹിക്കുക" കൽപ്പനകളുടെ മാതാവായ കൽപ്പനയാണ്. ക്രിസ്തുവിന്റെ മനുഷ്യാവതാര ത്തിലുള്ള വെളിപ്പെടലും ഈ സ്നേഹമാണ്. ഇതിന്റെ പൂർണ്ണത രുചിച്ചറിഞ്ഞവർക്കു മാത്രമേ ''എന്റെ ആടുകളെ പാലിക്ക" എന്ന കൽപ്പനയുടെ ഉൾക്കാമ്പ് തിരിയുകയുള്ളു.

***ക്രിസ്തീയ ശുശ്രൂഷയുടെ അധികാരം***

അധികാരം, സ്നേഹം, സേവനം എന്നീ വാക്കുകൾ സാധാരണയായി ഒരുമിച്ച് പോകാറില്ല. അധികാര വിനിയോ ഗവും, അനുസരണവും സുഗമ മാക്കാൻ സ്നേഹത്തിന്റെ എല്ലാ പരിഗണനകളും ഒഴിവാക്കണമെ ന്നതാണ് പൊതു ധാരണ. ചരി ത്രത്തിൽ ആദ്യമായി ഇതിനെ തിരെ പ്രതികരിച്ചത് യേശുവാണ്. "കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാൽ കഴുകിയെങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ കാൽ കഴുകേണ്ടതാകുന്നു. ഞാൻ നിങ്ങൾക്കു ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിനു ഞാൻ നിങ്ങൾക്കു ദൃഷ്ടാന്തം തന്നിരി ക്കുന്നു'' (വി. യോഹ. 13:14). പത്രോസിനു ഇവിടെ നൽകുന്ന ഇടയത്വ അധികാരം സ്നേഹ ത്തിന്റെ അധികാരമാണ്.

**പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായർ വി. ലൂക്കോസ് 24:13-35 (മെയ് 6)**

എമ്മവൂസിലേക്ക് യാത്ര ചെയ്യുന്ന രണ്ട് ശിഷ്യന്മാർക്ക് അവരുടെ യാത്രയിൽ യേശു വിന്റെ സജീവസാന്നിദ്ധ്യത്തിൽ യാത്ര ചെയ്യുവാൻ ഭാഗ്യം ലഭിച്ച സംഭവമാണ് ഇന്നത്തെ വേദഭാ ഗം. ഈ ശിഷ്യന്മാർ എഴുപത് അറിയിപ്പുകാരിൽ (വി. ലൂക്കോ. 10:1) പ്പെട്ടവരായിരുന്നു എന്നു വിശ്വസിക്കുന്നു. ക്ലെയോപ്പാവ് എന്ന് പേർ പറയുന്ന ആൾ ജോസഫിന്റെ സഹോദരനായിരു ന്നു എന്നും മറ്റെയാൾ വി. ലൂക്കോസ് തന്നെയാണെന്നും ഒരു പാരമ്പര്യം ഉണ്ട്.

***നിരാശകളിൽ നിഴലാകുന്ന ദൈവം***

യേശു ദാവീദിനെപ്പോലെ ലൗകിക സാമ്രാജ്യം സ്ഥാപിച്ച് ഇസ്രായേലിന്റെ ഉദ്ധാരണം സാധിപ്പിക്കുമെന്നാണ് ശിഷ്യ ന്മാർ വിശ്വസിച്ചിരുന്നത്. പക്ഷേ ക്രൂശുമരണത്തോടെ അവരുടെ പ്ര തീക്ഷകൾക്ക് മങ്ങലേറ്റു. യേശുവിലൂടെ വെളിപ്പെട്ട മിശി ഹായെയും രക്ഷാപദ്ധതിയെയും ഉൾക്കൊള്ളുവാൻ യഹൂദ പഠിപ്പി ക്കൽ മൂലം അവർക്ക് സാധിച്ചി ല്ല. ഇങ്ങനെയുള്ള സമ്മിശ്ര വിചാ രങ്ങളോടെയാണ് ഈ രണ്ട് ശിഷ്യന്മാർ തങ്ങളുടെ ഗ്രാമമായ എമ്മവൂസിലേക്ക് യാത്രയാകുന്ന ത്. എന്നാൽ മിശിഹായെപ്പറ്റി യുള്ള തങ്ങളുടെ കാഴ്ചപ്പാടു കൾ തിരുത്തുവാനും യേശുക്രി സ്തുവിന്റെ മരണം യിസ്രായേലി ന്റെ മാത്രമല്ല മനുഷ്യവർഗ്ഗ ത്തിന്റെ മുഴുവൻ വീണ്ടെടുപ്പിനാ യിരുന്നു എന്ന് അവരെ ബോധ്യ പ്പെടുത്താനും "യേശു അടുത്തു ചെന്ന് അവരോട് ചേർന്ന് നടന്നു.'' ഈ രണ്ട് ശിഷ്യ ന്മാർക്കും യേശുവിനെ

അറിയുവാനായി രണ്ട് കാര്യങ്ങൾ നടന്നു. ഒന്നാമതായി വചനം പഠിക്കുവാൻ സാധിച്ചു. രണ്ടാമതായി നടക്കുന്ന അപ്പം മുറിക്കൽ ശ്രദ്ധേയമാണ്. "അവൻ അപ്പം എടുത്ത് അനുഗ്രഹിച്ച് നുറുക്കി അവർക്കു കൊടുത്തു. ഉടനെ അവരുടെ കണ്ണു തുറന്നു. അവർ അവനെ അറിഞ്ഞു." യേശുവിനെ സ്വന്ത ജീവിതത്തിൽ അനുഭവിച്ചറിയുവാനുള്ള ആഹ്വാനമാണ് എമ്മവൂസിലേക്ക് പോയ ശിഷ്യന്മാർ നമുക്ക് നൽകുന്നത്.

***മനുഷ്യനെ അന്വേഷിക്കുന്ന ദൈവം***

യെരുശലേമിലെ ആദിമ സഭയുടെ കൂട്ടായ്മയിൽ നിന്നും അകന്ന് എമ്മവൂസിലേക്ക് പോകുന്ന രണ്ട് ശിഷ്യന്മാരെ അന്വേഷിച്ച് കണ്ടെത്തി യെരുശലേമിലേക്ക് മടക്കിക്കൊണ്ടു വരുന്ന ദൈവിക പദ്ധതിയാണ് എമ്മവൂസ് സംഭവം. മശിഹായെയും തങ്ങളുടെ വിളിയേയും പറ്റി മനസ്സിലാക്കുവാൻ കഴിയാത്തവരെ ദൈവം അന്വേഷിച്ചെത്തുന്നു. അവരോട് സംസാരിച്ച് അവരുടെ കണ്ണ് തുറന്ന് പ്രകാശത്തിലേക്ക് അവരെ നയിക്കുന്നു. ദൈവം അന്വേഷിച്ചിറങ്ങുന്നത് അന്ധകാരത്തിലായിരുന്ന മനുഷ്യനെ കണ്ടെത്തി വെളിച്ചത്തു കൊണ്ടുവന്ന്, സ്വന്തം അവസ്ഥയെപ്പറ്റി ബോധ്യമുള്ളവനാക്കി, ശുദ്ധീകരിച്ച് പ്രതീക്ഷ നൽകി, ഭയവും ലജ്ജയുമകറ്റി, സത്യം വെളിപ്പെടുത്തി പ്രത്യാശയുടെ വാതായനത്തിലേക്ക് നയിക്കുവാനാണ്.

**പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായർ വി. ലൂക്കോസ് 9:51–62 (മെയ് 13)**

സ്വർഗ്ഗാരോഹണ പെരുന്നാളിനു തൊട്ടു മുമ്പുള്ള ഞായറാഴ്ചയാണിത്. സ്വർഗ്ഗാരോഹണത്തിന്റെ പശ്ചാത്തലത്തിൽ യേശുക്രിസ്തു ഗലീലയിൽ നിന്ന് യെരുശലേമിലേക്ക് യാത്ര ചെയ്യുന്ന സംഭവമാണ് വേദഭാഗം. യാത്രാമദ്ധ്യേ ശമര്യയിൽ വച്ച് നടക്കുന്ന സംഭവമാണ് ഇന്നത്തെ സുവിശേഷത്തിലെ ആദ്യഭാഗം. രണ്ടാമതായി ശിഷ്യത്വം ആഗ്രഹിക്കുന്ന മൂന്നു പേരോടുള്ള കർത്താവിന്റെ മറുപടിയാണ്. കർത്താവ് ശമര്യയിൽ താമസിക്കാതെ യെരുശലേമിലേക്ക് പോകുകയാണെന്നുള്ള അറിവ് ശമര്യർക്ക് അനിഷ്ടമായി. ശമര്യരും ഒരു മിശിഹായുടെ വരവിനുവേണ്ടി പ്രതീക്ഷിച്ചിരുന്ന ജനമാണ് (വി. യോഹ. 4:25). എന്നാൽ അവരുടെ ആരാധനാ സ്ഥലമായ "ഈ മല" എന്നു വി. യോഹന്നാന്റെ സുവിശേഷത്തിൽ (വി. യോഹ. 4:20) രേഖപ്പെടുത്തിയിരിക്കുന്ന ഗരിസീമ്മലയിൽ ക്രിസ്തു പ്രവേശിക്കാതെ യെരുശലേമിലേക്ക് പോകുന്നതുകൊണ്ട് യേശു തങ്ങളുടെ മശിഹായല്ലെന്ന് അവർ തീർച്ചപ്പെടുത്തി യേശുവിനെ തിരസ്കരിക്കുവാൻ ശ്രമിച്ചു.

***തിന്മയ്ക്കു പകരം നന്മ ചെയ്ക***

പഴയ നിയമ പ്രവാചകന്മാരിൽ പ്രമുഖനായിരുന്ന ഏലിയാവ് അന്നത്തെ പ്രത്യേക രാഷ്ട്രീയ സാഹചര്യത്തിൽ ചെയ്ത സംഭവത്തിന്റെ വെളിച്ചത്തിലാണ് തങ്ങൾക്കെതിരായി ചിന്തിക്കുന്നവരോട് എന്തു ചെയ്യണമെന്ന് ശിഷ്യന്മാർ തീരുമാനിക്കുന്നത്. കർത്താവ് അവരെ ശാസിച്ചു പറഞ്ഞു. ''നിങ്ങൾ ഏത് ആത്മാവിന് അധീനർ എന്ന് നിങ്ങൾ അറിയുന്നില്ല.'' യേശുവിന്റെ സാക്ഷ്യം എന്താണെന്ന് വി. ലൂക്കോസിന്റെ സുവിശേഷത്തിൽ വ്യക്തമാക്കുന്നു. ''നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ, നിങ്ങളെ പകക്കുന്നവർക്ക് ഗുണം ചെയ്വിൻ, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ...'' (വി. ലൂക്കോ. 6:27–38) മരണത്തോട് മല്ലടിച്ചു ക്രൂശിൽ കിടക്കുമ്പോഴും യേശുവിന്റെ ജീവിതസാക്ഷ്യം ഇതായിരുന്നു. ക്ഷമിക്കുക വഴി പീഡിപ്പിക്കുന്നവരെയും, വ്യാജം പരത്തുന്നവരേയും, ദുഷ്ടരേയും ദൈവത്തിന്റെ രക്ഷയിലേക്ക് നയിക്കുവാൻ സാധിക്കുന്നു. നന്മയ്ക്കു പകരം തിന്മ പ്രവർത്തിക്കുന്നത് പൈശാചികമാണെങ്കിൽ തിന്മയ്ക്കുപകരം നന്മ ചെയ്യുന്നത് മാനുഷികമാണ്.

***ദൈവിക ശുശ്രൂഷയുടെ വിളിയും വെല്ലുവിളികളും***

ക്രിസ്തുവിനെ അനുഗമിക്കുവാൻ ആഗ്രഹിച്ച മൂന്നു വ്യക്തികളോടുള്ള യേശുവിന്റെ വ്യത്യസ്തങ്ങളായ മറുപടിയാണ് 57 മുതൽ 62 വരെയുള്ള വേദഭാഗത്തെ ചിന്ത. ആദ്യത്തെ രണ്ടു സംഭാഷണങ്ങളും മത്തായി ശ്ലീഹായുടെ സുവിശേഷത്തിൽ രേഖപ്പെടുത്തുന്നുണ്ട് (വി. മത്തായി 8:18–22). ആദ്യം ശിഷ്യത്വം സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നത് ഒരു ശാസ്ത്രാദ്ധ്യാപകനാണ്. ക്രിസ്തുവിനെ അനുഗമിച്ചാൽ ലൗകികമായ ബഹുമതിയും, ധനവും കൂടുതൽ നേടാം എന്നതാകാം അദ്ദേഹത്തിന്റെ താല്പര്യം. ഇത് മനസ്സിലാക്കിക്കൊണ്ട് കർത്താവിന്റെ മറുപടി "കുറുനരികൾക്ക് കുഴികളും, ആകാശത്തിലെ പറവകൾക്ക് കൂടുകളും ഉണ്ട്. മനുഷ്യപുത്രന് തലചായ്ക്കാൻ ഇടമില്ല." ഒന്നു വിശ്രമിക്കുന്നതിനുപോലും സ്വന്തമായി സ്ഥലമില്ലാതെ ലൗകിക സമ്പാദ്യങ്ങളിൽ തികച്ചും ദരിദ്രനായി കാണപ്പെടുന്ന യേശുക്രിസ്തുവിന്റെ ശിഷ്യത്വം പരിത്യാഗമാണെന്ന് യേശു പഠിപ്പിച്ചു.

വാർദ്ധക്യത്തിലായിരിക്കുന്ന പിതാവിന്റെ മരണവും, ശവസംസ്ക്കാരവും കഴിഞ്ഞ് യേശുവിനെ അനുഗമിക്കാൻ ആഗ്രഹിച്ചാണ് രണ്ടാമത്തേയാൾ വരുന്നത്. മരിച്ചവർക്ക് മാന്യമായ ശവസംസ്കാരം നൽകുകയെന്നത് യഹൂദപാരമ്പര്യമാണ്. വഴിയിൽ കിടന്ന് മരിക്കുന്നവരെപ്പോലും മാന്യമായി സംസ്കരിക്കണമെന്നത് അവരുടെ മതോപദേശത്തിൽപ്പെട്ട സംഗതിയാണ്. അതുകൊണ്ട് ഒരിക്കൽ മരിക്കാനിരിക്കുന്നവരെ ഓർത്ത് നീ ഇന്നുമുതലേ ദുഃഖിക്കേണ്ട കാര്യമില്ല. നിന്റെ വിളി ഇന്നത്തേതാണ്. ഇതാണ് യേശു നൽകുന്ന സന്ദേശം. ദൈവത്തേക്കാളുപരി കുടുംബത്തെ സ്നേഹിക്കുന്നവന് യേശുവിന്റെ ശിഷ്യനാകുവാൻ സാധ്യമല്ലെന്ന് ക്രിസ്തു പഠിപ്പിച്ചു.

മൂന്നാമനെപ്പറ്റി വി. ലൂക്കോസിന്റെ സുവിശേഷത്തിൽ മാത്രമാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അദ്ദേഹത്തിന്റെ സാമൂഹിക ചുറ്റുപാടുകളിൽ നിന്ന് ഒരു യാത്രപറച്ചിലിനുള്ള അനുവാദം പ്രതീക്ഷിക്കുന്നു. കൂടുതൽ വിധേയത്വം തന്റെ ചുറ്റുപാടുകളോട് കിടക്കുന്നതിനാൽ പെട്ടെന്ന് അതിൽ നിന്നും വിമുക്തനായി ക്രിസ്തുവിനെ അനുഗമിക്കുവാൻ അദ്ദേഹത്തിനാകുന്നില്ല. യേശുവിന്റെ ശിഷ്യത്വം സ്വീകരിക്കുന്നവർക്കും തന്റെ പ്രേഷിത ദൗത്യം ഏറ്റെടുക്കുവാൻ ആഗ്രഹിക്കുന്നവർക്കും ഇത്തരം കാര്യങ്ങളിലെ സ്വാർത്ഥത പ്രതിരോധമായിരിക്കുവാൻ പാടില്ല എന്ന് ഈ വേദഭാഗം ഓർമ്മപ്പെടുത്തുന്നു.

ഠ

കവിത

# 'മുപ്പതു വെള്ളിക്കാശ്'

**ഇ.വൈ. കോശി, വെൺമണി**

മുപ്പതുവെള്ളിനാണയങ്ങളുമമർത്തി
ക്കുലുക്കിക്കൊണ്ടകന്നു പോകുന്നിതാ
ഖലനാം യൂദാസവൻ.
കിലുങ്ങുമീനാണയത്തിൻ മൃദുമർമ്മരത്താൽ,
പ്രകമ്പനം കൊള്ളുന്നിതാ അണ്ഡകടാഹമാകവേ
അറവു മാടിനെ വിറ്റുകിട്ടിയയർത്ഥംപോൽ
ആവർത്തിച്ചെണ്ണിയാർത്തട്ടഹസിക്കുന്നവൻ
അർത്ഥത്തോടാർത്തി പെരുത്തി–
ട്ടായവനനർത്ഥം കാട്ടിഹാ ഹന്ത കഷ്ടം!
ചൊല്ലുക യൂദാസേ, നിർമ്മലമാമീ നിണത്തെ
ചുംബിച്ചു കാട്ടികൊടുത്തതെന്തിനു നീ?
മുപ്പതു വെള്ളിക്കാശാൽ മുപ്പാരു–
മളന്നെടുക്കാമെന്ന വ്യാമോഹത്താ
ലവന്ധനായ്ത്തീർന്ന നിമിഷം മുത–
ലവനിയിലന്യായവുമളവില്ലാതെ പെരുകുന്നു
മേല്ക്കുമേൽ പലവിധമായ്
വിത്തത്തിനാശ പെരുത്തവർ പാരിൽ
നിർണ്ണയം സത്യത്തെ വില്ക്കുന്നു നിത്യവും.

# അംഗീകാരം

കുട്ടമ്പേരൂർ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിലെ വിദേശത്തുള്ള അംഗങ്ങളുടെ കൂട്ടായ്മയായ മുട്ടേൽ ചർച്ച് മെമ്പേഴ്സ് ഇന്റർനാഷണൽ ഫോറത്തിന് (MCMIF) അംഗീകാരം നൽകി 2007 മുതൽ ദുബായ് കേന്ദ്രമാക്കി പ്രവർത്തിച്ചുവരുന്ന MCMIF ന് ഇപ്പോൾ യു.കെ., യു.എസ്.എ., കാനഡ, ഇതര ഗൾഫ് രാജ്യങ്ങളിലും ശാഖകളുണ്ട്. മലങ്കര സഭയിൽ ഇടവകതലത്തിലുള്ള ആദ്യത്തെ വിദേശ കൂട്ടായ്മയാണ് MCMIF. ഇടവകതലത്തിൽ മാത്രമല്ല, ഭദ്രാസനത്തിലും സഭയിലും ജീവകാരുണ്യപ്രവർത്തനങ്ങളിലും ആത്മീയ ഉണർവ്വ് സംജാതമാക്കുവാൻ MCMIF പ്രവർത്തിച്ചുവരുന്നു. നാഗ്പൂർ സെമിനാരിയിൽ കണ്ടനാട് ഭദ്രാസനത്തിൽ നിന്നും ഒരു വൈദിക വിദ്യാർത്ഥിയെ MCMIF സ്പോൺസർ ചെയ്യുന്നുണ്ട്. കൂടാതെ ഈ വർഷം സഭയിലെ പിന്നോക്ക ഭദ്രാസനങ്ങളിൽ MCMIF ന്റെ സേവനം വ്യാപിപ്പിക്കുവാൻ തീരുമാനിച്ചിരിക്കുകയാണ്. ചെങ്ങന്നൂർ ഭദ്രാസനത്തിൽ ഏറ്റവും മികച്ച പ്രവർത്തനം കാഴ്ചവയ്ക്കുന്ന പ്രെയർഗ്രൂപ്പിന് തോമസ് മാർ അത്താനാസിയോസ് റോളിംഗ് ട്രോഫിയും മികച്ച സൺഡേ സ്കൂളിന് MCMIF റോളിംഗ് ട്രോഫിയും ഏർപ്പെടുത്തിയിട്ടുണ്ട്. റവ. ഫാ. കെ.ഒ. തോമസ് ഒലേപ്പുറത്ത് രക്ഷാധികാരിയായി പ്രവർത്തിച്ചുവരുന്നു.



# മിസ്രയീമിൽ – യൗസേഫ്

പി.വി. ഡാനിയേൽ

ഈജിപ്റ്റ് പ്രകൃത്യാ അനുഗ്രഹീതമായ സുന്ദരഭൂമി ഫലഭൂയിഷ്ഠമാകയാൽ നൈൽ നദിയുടെ ദാനം എന്ന് വിളിക്കാറുണ്ട്. ഈജിപ്റ്റിന്റെ സംസ്ക്കാരം പ്രസിദ്ധം തന്നെ പ്രകൃതിക്ക് അനുസരണമായ സൗന്ദര്യമുള്ള ജനങ്ങൾ; വേദപുസ്തക അടിസ്ഥാനത്തിൽ ചിന്തിച്ചാൽ ചരിത്ര പ്രാധാന്യമുള്ള പ്രദേശം സൗന്ദര്യറാണിയായ ക്ലിയോപാട്രാ ഈജിപ്റ്റ്യൻ വനിതയാണ്. ഈജിപ്റ്റിനെ ചുറ്റിപ്പറ്റി അനേക കഥകൾ ഉണ്ട്.

നമ്മുടെ പിതാക്കന്മാർ അനേക സംവത്സരം അടിമകളായി ഈജിപ്റ്റിൽ പാർത്തിട്ടുണ്ട്. സിറിയാ, ലെബനോൻ, പലസ്ത്യാ തുടങ്ങിയ പ്രദേശങ്ങൾ എല്ലാം സൗന്ദര്യത്തിന്റെ മൂർത്തീ ഭാവങ്ങൾ കാണാവുന്ന സ്ഥലങ്ങൾ ആണ്. നാം വെയിൽ ഏറ്റാൽ കറുപ്പ് നിഴൽ ഇടും. എന്നാൽ അറബികൾ വെയിൽ ഏറ്റാൽ ചുവന്ന മുഖകാന്തി ദൃശ്യമാകും.

സൗന്ദര്യത്തിൽ സ്ത്രീകൾക്കു പകരം പുരുഷന്മാർ ആകർഷിക്കപ്പെടുന്ന സംഭവങ്ങൾ വിരളമല്ല. കാര്യവിചാരകനായി നിയമിക്കപ്പെട്ട യൗസേഫ് പരീക്ഷിക്കപ്പെടുന്നു. സംഭവങ്ങൾ പൊത്തീഫേറിന്റെ ഭവനത്തിലാണ് ഉണ്ടായത് യൗസേഫ് ഉൽകൃഷ്ട മാനസനും ദൈവമുമ്പാകെ പ്രതിഷ്ഠിക്കപ്പെട്ടവനും ആയിരുന്നു. പൊത്തീഫേറിന്റെ ഭാര്യ യൗസേഫിനെ പാപപ്രവൃത്തികൾക്ക് പ്രേരണ ചെലുത്തുകയും നിർബ്ബന്ധിക്കുകയും ചെയ്ത സംഭവങ്ങൾ യൗസേഫിന്റെ ജീവിതത്തിലെ അഗ്നിപരീക്ഷണമായിരുന്നു. ഗത്യന്തരം ഇല്ലാതെ യൗസേഫ് പാപത്തേയും പാപസാന്നിദ്ധ്യത്തെയും വിട്ട് ഓടി. എന്നാൽ സത്യവും നീതിയും നിലനിറുത്തേണ്ടതിന് യൗസേഫ് പരീക്ഷിതനായി. എന്നാൽ യൗസേഫ് കൊട്ടാരത്തിൽ മടങ്ങി വരേണ്ടതിന് ദൈവം മുഖാന്തരങ്ങളെ ഒരുക്കി യൗസേഫിനെ മിസ്രയീമിലെ സകലത്തിനും അധിപതിയാക്കി ഉയർത്തപ്പെട്ടു. യൗസേഫ് പ്രാർത്ഥിച്ചുകാണും ദൈവമേ ഞാൻ കൊട്ടാരത്തിൽ നിന്ന് തള്ളപ്പെട്ടതും ജയിൽ ശിക്ഷയ്ക്ക് വിധേയൻ ആയതും. എന്റെ പാപംകൊണ്ട് അല്ല എന്ന് അവിടുന്ന് അറിയുന്നുവല്ലോ.

നീതിനിമിത്തം പീഡിപ്പിക്കപ്പെട്ടവർ ഭാഗ്യവാന്മാർ എന്തെന്നാൽ സ്വർഗ്ഗരാജ്യം അവർക്ക് ഉള്ളത്. യാക്കോബ് പദ്ദൻ ആരാമിൽ നിന്ന് വന്നശേഷം ദൈവം



അവന് പിന്നെയും പ്രത്യക്ഷനായി അവനെ അനുഗ്രഹിച്ചു. ദൈവം അവനോട് നിന്റെ പേർ യാക്കോബ് എന്ന് അല്ലയോ. ഇനിയും നിനക്ക് യാക്കോബ് എന്നല്ല യിസ്രായേൽ എന്ന് തന്നെ പേരാകണമെന്ന് കല്പിച്ചു. ജാതിയുടെ കൂട്ടവും നിന്നിൽ നിന്ന് ഉത്ഭവിക്കും.

രാജാക്കന്മാരും നിന്റെ കുടിപ്രദേശത്തുനിന്ന് പുറപ്പെടും. ഞാൻ അബ്രഹാമിനും യിസഹാക്കിനും കൊടുത്ത ദേശം നിനക്കു തരും. നിനക്കുശേഷം നിന്റെ സന്തതിക്കും കൊടുക്കുമെന്ന് അരുളിച്ചെയ്തു. ദൈവം തന്നോടു സംസാരിച്ച സ്ഥലത്ത് യാക്കോബ് ഒരു കൽത്തൂൺ നിറുത്തി ആ സ്ഥലത്തിന് ബഥേൽ എന്ന് പേരിട്ടു. അവർ ബഥേലിൽ നിന്ന് യാത്ര പുറപ്പെട്ട് അല്പദൂരം കഴിഞ്ഞപ്പോൾ റാഹേൽ പ്രസവിച്ചു. എന്നാൽ റാഹേൽ മരിച്ചുപോയി. ബേതലഹേമിൽ എന്ന സ്ഥലത്തിന് വഴിയിൽ വെച്ച് അവളെ അടക്കം ചെയ്തു. ഏറ്റവും അന്വേഷിക്കപ്പെട്ടപ്പോൾ റാഹേലിനെ ദൈവം വിളിച്ചു. ഇത് എന്തുകൊണ്ട് എന്ന് നാം ചിന്തിച്ചേക്കാം. അനുഗ്രഹത്തിന്റെ ഉറവിടം വറ്റിപ്പോയോ എന്ന് സംശയിച്ച നിമിഷങ്ങളിൽ അവിടെ ദൈവീകരഹസ്യം വെളിപ്പെടുകയായിരുന്നു.

ദൈവം അനുഗ്രഹിച്ച സമയത്തുതന്നെ യാക്കോബ് പരീക്ഷിക്കപ്പെടുകയായിരുന്നു. നിങ്ങൾ വന്നപ്പോൾ നിങ്ങളുടെ ദ്രവ്യം തന്നെ നിക്ഷേപമായി നിങ്ങളുടെ പക്കൽ ഉണ്ട്.

അവർ യൗസേഫിനോട് സംസാരിക്കുമ്പോൾ അവൻ കരഞ്ഞു. അവന്റെ സഹോദരന്മാർ അവന്റെ മുമ്പാകെ വീണു. ഇതാ ഞങ്ങൾ നിനക്ക് അടിമകൾ എന്നു പറഞ്ഞു. യൗസേഫ് അവരോട് നിങ്ങൾ ഭയപ്പെടേണ്ടാ നിങ്ങൾ എന്റെ നേരെ ദോഷം വിചാരിച്ചു. ദൈവമോ ഇന്ന് ഉള്ളതുപോലെ ബഹുജനത്തിന് ജീവരക്ഷ വരുത്തേണ്ടതിന് അതിനെ ഗുണമാക്കിത്തീർത്തു. ആകയാൽ നിങ്ങൾ ഭയപ്പെടേണ്ടാ ഞാൻ നിങ്ങളെയും നിങ്ങളുടെ കുഞ്ഞുകുട്ടികളേയും പോറ്റിരക്ഷിക്കും. അതുകൊണ്ട് ഇത് മിസ്രയീമ്യരുടെ മഹാവിലാപം എന്നു പറഞ്ഞു. അതുകൊണ്ട് ആ സ്ഥലത്തിന് മിസ്രയീം എന്ന് പേരായി. അത് യോർദ്ദാൻ അക്കരെയാകുന്നു. അവൻ കല്പിച്ചിരുന്നതുപോലെ പുത്രന്മാർ അവന് ചെയ്തു. അവന്റെ പുത്രന്മാർ അവനെ കനാൻ ദേശത്തുകൊണ്ടുപോയി. മമ്രേക്ക് സമീപം അബ്രഹാം ഹിത്യനായ എഫ്രോനോട് വാങ്ങിയ സ്ഥലത്ത് നിലത്തോടു കൂടിയ ശ്മശാനഭൂമിയായി ജയം വാങ്ങിയ മഗ്ഫേലാ ഗുഹയിൽ അവനെ അടക്കം ചെയ്തു. അവർ യൗസേഫിനോട് സംസാരിക്കുമ്പോൾ അനവധി നന്മകൾ ലഭ്യമാകാൻ തുടങ്ങി.

ദൈവം യാക്കോബിനോട് സംസാരിച്ച സ്ഥലത്തിന് ബഥേൽ എന്ന പേര് ഇട്ടു. യിഹസാക്ക് വയോവൃദ്ധൻ ആയി പ്രാണനെ വിട്ടു. അവർക്ക് ഒന്നിച്ചു പാർക്കാൻ വഹിയാത്ത വണ്ണം സമ്പത്തും ആയി.

**യൗസേഫിന്റെ വെളിപ്പെടുത്തൽ**

അവർ യൗസേഫിന്റെ ഗൃഹവിചാരകന്റെ അടുക്കൽ ചെന്നു. വീട്ടു വാതുക്കൽ നിന്ന് അവനോടു സംസാരിച്ചു. യജമാനനെ ആഹാരം കൊള്ളുവാൻ ഞങ്ങൾ മുമ്പേ വന്നിരുന്നു. ചാക്ക് അഴിച്ചപ്പോൾ ഒരോരുത്തന്റെ ദ്രവ്യം മുഴുവനും അവനവന്റെ ചാക്കിന്റെ വാതുക്കൽ ഉണ്ടായിരുന്നു. അത് ഞങ്ങൾ വീണ്ടും കൊണ്ടുവന്നിരിക്കുന്നു. ആഹാരം കൊള്ളുവാൻ വേറെ ദ്രവ്യവും ഞങ്ങൾ കൊണ്ടുവന്നിട്ടുണ്ട്. ദ്രവ്യം ഞങ്ങളുടെ ചാക്കിൽ വെച്ചത് ആരെന്ന് ഞങ്ങൾക്ക് അറിഞ്ഞുകൂടാ. നിങ്ങൾ ഭയപ്പെടേണ്ട നിങ്ങളുടെ ദൈവം നിങ്ങളുടെ അപ്പന്റെ ദൈവം തന്നെ നിങ്ങളുടെ ചാക്കിൽ നിങ്ങളുടെ നിക്ഷേപം തന്നിരിക്കുന്നു.

യൗസേഫിനെ മിസ്രമീൽ കൊണ്ടുവന്ന് ഫറവോന്റെ ഒരു ഉദ്യോഗസ്ഥൻ ആക്കി. അകമ്പടി സേവകനായ പൊത്തീഫേർ എന്ന ഒരു മിസ്രമീയൻ വിലക്കു വാങ്ങി. യഹോവ യൗസേഫിന്റ കൂടെ ഉണ്ടായിരുന്നതിനാൽ അവൻ കൃതാർത്ഥൻ ആയി. മിസ്രമ്യനായ യജമാനന്റെ വീട്ടിൽ പാർത്തു. യഹോവ അവനോടുകൂടി ഉണ്ടെന്നും അവൻ ചെയ്യുന്നതൊക്കെയും യഹോവ സാധിപ്പിക്കുന്നു. എന്നും അവന്റെ യജമാനൻ കണ്ടു. അതുകൊണ്ട് യൗസേഫ് അവന് ഇഷ്ടനായി ശുശ്രൂഷ ചെയ്തു. തനിക്ക് ഉള്ളതിന് ഒക്കെയും അവൻ കാര്യവിചാരകൻ ആയി. യൗസേഫ് മിസ്രമിനെ അനുഗ്രഹിച്ചു. വീട്ടിലും വയലിലും അവനുള്ള സകലത്തിന്മേലും യഹോവയുടെ അനുഗ്രഹം ഉണ്ടായി. അവൻ തനിക്കുള്ളവയെല്ലാം യൗസേഫിനെ ഏൽപ്പിച്ചു.

യൗസേഫ് കോമളരൂപനും മനോഹരരൂപിയും ആയിരുന്നു. യജമാനന്റെ ഭാര്യ യൗസേഫിന്റെ മേൽ കണ്ണുപതിപ്പിച്ചു. എന്നോടുകൂടി 'ശയിക്കാം' എന്നു പറഞ്ഞു. ഈ വീട്ടിൽ യാതൊന്നും എനിക്ക് വിരോധിച്ചിട്ടും ഇല്ല. അതുകൊണ്ട് ഞാൻ ദൈവത്തോട് പാപം ചെയ്യുന്നത് എങ്ങനെ എന്നു പറഞ്ഞു. അവൾ ദിവസംപ്രതി നിർബന്ധിച്ചിട്ടും അവളുടെ പ്രലോഭനങ്ങൾക്ക് അവൻ അടിമയായില്ല. ഒരിക്കൽപോലും അവൻ പാപവഴിക്ക് അധീനൻ ആയില്ല. അവൾ

അവന്റെ വസ്ത്രം പിടിച്ചിട്ടും അവൻ അവന്റെ വസ്ത്രം വിടുവിച്ചിട്ട് അവൻ ഓടിപ്പോയി. അവൻ അദ്ദേഹത്തോട് പാപം ചെയ്യുകയില്ലായെന്ന് അവന്റെ ഹൃദയത്തിൽ നിശ്ചയിച്ച് ഉറച്ചു.

പാപത്തിന് തൽക്കാല ഭോഗം വേണ്ട ദൈവജനത്തിന്റെ കഷ്ടം മതി എന്ന് യൗസേഫ് നിശ്ചയിച്ചു. എന്നാൽ അവൾ അവനെ കുറ്റം വിധിക്കേണ്ടതിന് അവന് എതിരായി തെറ്റായ മൊഴി കൊടുത്തു. അങ്ങനെ അവൻ കാരാഗൃഹത്തിൽ ആയി. അവിടേയും യഹോവ അവനോടുകൂടെ ഉണ്ടായിരുന്നു.

“നിന്റെ എല്ലാ വഴികളിലും നിന്നെ കാക്കേണ്ടതിന് അവൻ നിന്റെ ദൂതന്മാരോടു കല്പിക്കും. സിംഹത്തിന്മേലും അണലിമേലും നീ ചവിട്ടും ബാലസിംഹത്തേയും പെരുമ്പാമ്പിനേയും നീ മെതിച്ചുകളയും. ഈ മനോഹരമായ വാഗ്ദത്തം കാരാഗൃഹത്തിന് അകത്തും പുറത്തും യഹോവ യൗസേപ്പിനോട് കൂടെ ഉണ്ടായിരുന്നു.

യാക്കോബ് കാൽ എടുത്ത് കട്ടിൽമേൽ വെച്ചിട്ട് പ്രാണനെ വിട്ടു. അവൻ തന്റെ ജനത്തോട് ചേർന്നു. അപ്പോൾ യൗസേഫ് തന്റെ അപ്പന്റെ മുഖത്തുവീണു കരഞ്ഞു. അവനെ ചുംബിച്ചു. എന്നെ അപ്പന് സുഗന്ധവർഗ്ഗം ഇടുവാൻ യൗസേഫ് തന്റെ ദാസന്മാരായ വൈദ്യന്മാരോടു കല്പിച്ചു. വൈദ്യന്മാർ സുഗന്ധതൈലം ഇട്ടു. മിസ്രേമിൽ അവരെക്കുറിച്ച് 70 ദിവസം വിലാപം കഴിച്ചു. കനാൻ ദേശത്ത് അവന്റെ വിലാപകാലം കഴിഞ്ഞപ്പോൾ യൗസേഫ് ഫറവോന്റെ ഗൃഹക്കാരോട് എന്റെ അപ്പൻ ഇതാ മരിക്കുന്നു ഞാൻ കനാൻ ദേശത്ത് എനിക്കുവേണ്ടി വെട്ടിയിരിക്കുന്ന കല്ലറയിൽ തന്നെ എന്നെ അടക്കേണം എന്നു പറഞ്ഞു.. അങ്ങനെ യൗസേഫ് അപ്പനെ അടക്കുവാൻ പോയി. അവന്റെ പുത്രന്മാർ അവനെ കനാൻ ദേശത്ത് കൊണ്ടുപോയി മപ്രേക്ക് സമീപം അബ്രഹാം ഹിത്യനായ യെപ്രോനോട് നിലത്തോടുകൂടി ശാനഭൂമിയായി ജന്മം വാങ്ങിയ സ്ഥലത്ത് ഗുഹയിൽ അവനെ അടക്കി. അവർ യൗസേഫിനോട് സംസാരിക്കുമ്പോൾ അവൻ കരഞ്ഞു അവന്റെ സഹോദരന്മാർ. അനന്തരം യൗസേഫ് അവന്റെ സഹോദരന്മാരോട് ഞാൻ മരിക്കുന്നു. എന്നാൽ ദൈവം നിങ്ങളെ സന്ദർശിക്കുകയും ചെയ്യും. ദൈവം നിങ്ങളെ സന്ദർശിക്കുമ്പോൾ നിങ്ങൾ എന്റെ അസ്ഥികളെ ഇവിടെ നിന്ന് കൊണ്ടുപോകണം എന്നു പറഞ്ഞു. യൗസേഫിന്റെ മക്കളെക്കൊണ്ട് സത്യം ചെയ്യിച്ചു. യൗസേഫ് 110 വയസ്സുള്ളവനായി മരിച്ചു. അവർ അവന് സുഗന്ധവർഗ്ഗം ഇട്ടു. അവനെ മിസ്രമീൽ ആയിരുന്നു. യൗസേഫും സഹോദരന്മാർ എല്ലാവരും മരിച്ചു. യിസ്രയേൽ മക്കൾ അത്യന്തം വർദ്ധിച്ച് പെരുകി ബലപ്പെട്ടു. അനന്തരം യൗസേഫിനെ അറിയാത്ത പുതിയ ഒരു രാജാവ് മിസ്രയീമിൽ ഉണ്ടായി.

ഇതുവരെ അത്ഭുതകരമായി നമ്മെ നടത്തിയ വഴികൾക്കായി ദൈവത്തെ സ്തുതിക്കാം. പിതാക്കന്മാരുടെ കാലം കണക്കാക്കിയാൽ ചെറുതും വലുതുമായ അനുഭവങ്ങൾ നമ്മൾക്ക് അയവിറക്കുവാൻ ഉണ്ട്. തിക്തമായ അനുഭവങ്ങളെ മറന്നിട്ട് മുമ്പിലുള്ള നല്ല കാലങ്ങളെ ഓർക്കാം.

പിതാക്കന്മാർ പ്രാർത്ഥിച്ചതുപോലെ അനവധി കഷ്ടങ്ങൾ ഞങ്ങളെ കാണുമാറാക്കിയവനെ നീ ഞങ്ങളെ വീണ്ടും ജീവിപ്പിക്കുകയില്ലയോ ?

കാലാകാലങ്ങളിൽ ഞങ്ങളുടെ പിതാക്കന്മാരെ നടത്തിയ ദൈവകൃപ ഞങ്ങൾക്കും പകർന്നു തരേണമേ ഞങ്ങളുടെ ബലഹീനതകൾ വിശ്വസ്തനായ ദൈവത്തിങ്കൽ ഭരമേല്പിച്ച് ഞങ്ങൾ പ്രാർത്ഥിക്കുന്നു.

ഇത് മിസ്രയീം ആണ്. നാം മിസ്രയീമ്യർ അല്ല. മിസ്രമിനുള്ള വരും അല്ല. നമ്മൾക്കുള്ള വഗ്ദത്തദേശം കനാൻ ആണ്. പിതാക്കന്മാർ പാടിയത് മിസ്രയീം വിട്ടതിൽ ഖേദിപ്പാൻ ഇല്ലയൊന്നും വാഗ്ദത്തദേശം എന്റെ മുമ്പിൽ ഉണ്ട്. കൈകൊണ്ടു തീർക്കാത്ത വീടുകൾ മേടകൾ ഒക്കെയും വാഗ്ദത്ത നാട്ടിൽ ഉണ്ട്. അതിനായി നമുക്ക് കാത്തിരിക്കാം. ഞങ്ങൾ തീയിലും വെള്ളത്തിലും കൂടി കടക്കേണ്ടി വന്നു. എങ്കിലും സമൃദ്ധിയിലേക്കു ഞങ്ങളെ കൊണ്ടുവന്നിരിക്കുന്നു. ❍

## ജൂബിലി ഉത്ഘാടനം

ഇടവങ്കാട് സെന്റ് മേരീസ് ദേവാലയത്തിന്റെ 150-ാം വാർഷികാഘോഷ ഉത്ഘാടനവും ഫെസ്റ്റ് 2012 ഉം മെയ് 12-ാം തീയതി 2.30 പി.എം. ന് ഇടവങ്കാട് എം. ജി. എം. സണ്ടേസസ്കൂളിൽ വെച്ച് നടത്തപ്പെടുന്നു. ജൂബിലി ഉദ്ഘാടനം അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് നിർവ്വഹിക്കുന്നതാണ്. മത-രാഷ്ട്രീയ-സാംസ്കാരിക നേതാക്കന്മാർ പങ്കെടുക്കുന്നു. ഫെസ്റ്റിൽ വിവിധതരം നാടൻ ഭക്ഷണങ്ങൾ, തുണിത്തരങ്ങൾ, ഗിഫ്റ്റ് ഐറ്റംസ്, പലതരം ഗെയിംസും നടത്തപ്പെടുന്നു. ഐഡിയാ സ്റ്റാർ സിംഗർ അഞ്ജു ജോസഫ് നയിക്കുന്ന കോട്ടയം മെഗാ ബീറ്റ്സിന്റെ ഗാനമേള, ഡൊണേഷൻ കൂപ്പണിന്റെ നറുക്കെടുപ്പ് ഇവയും നടത്തപ്പെടുന്നു.



*ഇല്ലായ്മയുടെ നടുവിലും കാക്കയിലൂടെ അപ്പം നൽകുന്ന ഒരു ദൈവം ഉണ്ടെന്നുള്ളതാണ് ഏലിയാവിന്റെ ദൈവീക രുചി. സഹനത്തിന്റെ കനലിൽ ചുട്ട ആ അപ്പത്തിലൂടെ അദ്ദേഹം ദൈവത്തെ രുചിച്ചറിഞ്ഞു......*

# ദൈവമേ നിന്നെ രുചിച്ചറിയാൻ

**പ്രവീൺ മാത്യു, തോട്ടപ്പുഴ**

നിനച്ചിരിക്കാത്ത നേരത്താണ് അയാൾ വന്നത്. എന്നിട്ടും ഭക്ഷണം നൽകാതെ വിടാൻ അമ്മയ്ക്കു മനസ്സുവന്നില്ല. അന്നു മുതൽ അത്താഴത്തിനുള്ളിലെ സ്നേഹത്തിന്റെ ആഴം തിരിച്ചറിയാൻ സാധിച്ചു. അയാളുടെ വിശപ്പ് അടങ്ങിയപ്പോൾ അമ്മയ്ക്ക് ഉണ്ടായ സംതൃപ്തിയും ആശ്വാസവുമൊക്കെ ഒരു രുചി സമ്മാനിച്ചു... ദൈവമെ അത് നിന്റെ രുചി, അദ്ദേഹത്തിന്റെ മുഖം നിന്റെ സ്നേഹത്തെയും. സഹോദരനോടൊത്ത് ഒരുമിച്ച് ഭക്ഷണം കഴിക്കാൻ നമുക്ക് കഴിയുന്നില്ലെങ്കിൽ പിന്നെ എങ്ങനെ ദൈവത്തോടൊപ്പം? പലപ്പോഴും ഒരേ മേശയിൽ നിന്ന് ഭക്ഷണം പങ്കിടുവാൻ നമുക്ക് കഴിയാത്തതിന്റെ കാരണം പകയുടെയും വിദ്വേഷത്തിന്റെയുമൊക്കെ ചില വിത്തുകൾ ഇപ്പോഴും നമ്മുടെ ഉള്ളിൽ ഉണ്ടെന്നാണ്. അവയൊക്കെ ഇല്ലാതാവുന്നതിനുവേണ്ടിയാകണം സങ്കീർത്തനക്കാരൻ പറയുന്നത് "യഹോവ നല്ലവനെന്ന് രുചിച്ചറിവിൻ" (സങ്കീ. 34:8)

ക്രിസ്തു പാപികളോടും, ചുങ്കക്കാരോടും കൂടെ ഭക്ഷണം കഴിച്ചതും ഈ ദൈവീക രുചി അവർക്ക് നല്കുന്നതിനുവേണ്ടിയാവണം. അതിനാലാണ് മേൽപറഞ്ഞ വിശേഷണങ്ങളിൽ നിന്നും അവർ അന്യമായത്. തീർച്ചയായും, ദൈവത്തെ നല്ലവൻ എന്നൊക്കെ രുചിച്ചറിയണമെങ്കിൽ ഇത്തിരി സഹനത്തിന്റെ പാതകളിലൂടെ നാമും സഞ്ചരിക്കേണ്ടിയിരിക്കുന്നു. ആഹാബിന്റെ അനീതികൾക്കെതിരെ പോരാടിയ ആ നിശ്ബിയന് ദൈവത്തെ രുചിച്ചറിയാൻ സാധിച്ചെങ്കിൽ സഹനത്തിന്റെ ഒരു കൂട്ട് ഉള്ളതുകൊണ്ട് മാത്രമാണ്. ഇല്ലായ്മയുടെ നടുവിലും കാക്കയിലൂടെ അപ്പം നൽകുന്ന ഒരു ദൈവം ഉണ്ടെന്നുള്ളതാണ് ഏലിയാവിന്റെ ദൈവീക രുചി. സഹനത്തിന്റെ കനലിൽ ചുട്ട ആ അപ്പത്തിലൂടെ അദ്ദേഹം ദൈവത്തെ രുചിച്ചറിഞ്ഞു എന്ന് പറയുന്നതാവും ഏറെ ഉത്തമം. വാസ്തവത്തിൽ ദൈവമേ നിന്റെ സ്വാദ് ഞാൻ അറിഞ്ഞത് ആ സഹപാഠിയിൽ നിന്നാണ്. എല്ലാവരും ഉച്ചയൂണ് കഴിക്കുമ്പോൾ അകലെ മാറിയിരുന്ന അവന്, അമ്മയുടെ സ്നേഹത്തിന്റെ ഉപ്പ് ചേർത്ത ആ പൊതിച്ചോറ് നല്കിയ എന്റെ കൂട്ടുകാരിൽ നിന്ന്.... ഇത്തരം ചില സഹനങ്ങളിലൂടെ നമുക്കും ദൈവത്തെ രുചിച്ചറിയാം. തന്നോടൊപ്പമിരുന്ന ശിഷ്യന്മാർക്ക് ക്രിസ്തു ദൈവത്തിന്റെ രുചിയെ പകർന്നു നൽകിയ പോലെ നമുക്കും ചില നല്ല പ്രവർത്തികളിലൂടെ ദൈവത്തിന്റെ സ്വാദ് ഈ സമൂഹത്തിന് പകർന്നു കൊടുക്കാം. അടുത്ത വീട്ടിലെ കഞ്ഞിക്കലത്തിൽ അരി വേവുന്നുണ്ടോ എന്ന് അറിയുന്നതാണ് യഥാർത്ഥ നോമ്പ്. കടന്നു വരുന്ന ഈ നോമ്പുകാലം അർത്ഥപൂർണമാകട്ടെ. നോമ്പിന്റെ നോവിലൂടെ നമുക്ക് ദൈവത്തെ രുചിച്ചറിയാം.

ബാലപത്രിക

# രണ്ടു ബലൂണുകൾ



സ്നേഹമുള്ള കൂട്ടുകാരെ,

സയൻസ് ക്ലാസിൽ വാതകങ്ങളുടെ ഗുണത്തെപ്പറ്റി പഠിപ്പിച്ചുകൊണ്ടിരുന്ന അദ്ധ്യാപിക ഒരു പരീക്ഷണം കാണിച്ചു. രണ്ടു ബലൂണുകൾ എടുത്ത് അതിൽ ഓരോന്നിലും ഓരോ വാതകങ്ങൾ നിറച്ചു. ബലമുള്ള ചരടുകൊണ്ട് അവ ഭംഗിയായി കെട്ടി. പിന്നീട് കയ്യിൽ നിന്നും സ്വതന്ത്രമാക്കി. ഒരെണ്ണം വേഗത്തിൽ ആകാശത്തേക്കു ഉയർന്നുപൊങ്ങി. മറ്റേ ബലൂൺ നിശ്ചലമായി നിലത്തു തന്നെ കിടക്കുന്നു. രണ്ടിലും വാതകം നിറച്ചു. പിന്നെ എന്താണ് സംഭവിച്ചത്? കുട്ടികളുടെ ജിജ്ഞാസ വർദ്ധിച്ചു.

അദ്ധ്യാപിക കാരണം വിശദമാക്കി. ഒന്നിൽ നിറച്ച വാതകം ഹീലിയം ആയിരുന്നു. ആ ബലൂൺ വേഗത്തിൽ പറന്നുയർന്നു. മറ്റേതിൽ നിറച്ചത് കാർബൺ ഡൈ ഓക്സൈഡ് ആയിരുന്നു. ബലൂണുകൾ ഒരുപോലെയുള്ളതായിരുന്നുവെങ്കിലും അതിന്റെ ഉള്ളിൽ നിറച്ചിരുന്ന വാതകത്തിന്റെ വ്യത്യസ്ത ഗുണംമൂലം ഒന്ന് ഉയരത്തിലേക്ക് പോയി. മറ്റേത് താഴെ ഭൂമിയിൽ കിടന്നു.

തുടർന്ന് അദ്ധ്യാപിക പറഞ്ഞു. ഈ ബലൂണുകളെപ്പോലെയാണ് മനുഷ്യരും. പുറമെ കാണുന്നതല്ല, അകമെയുള്ളതാണ് ഉയർച്ചയുടെ നിദാനം.

ഒരേ സാഹചര്യത്തിൽ ജനിച്ചവരും വളർന്നവരുമായ രണ്ടുപേരിൽ ഒരാൾ വിജയം വരിക്കുമ്പോൾ മറ്റെയാൾ പരാജയങ്ങളുടെ ഭാണ്ഡവും പേറി നിരാശയിൽ കഴിയുന്നത് അവരുടെ ഉൾക്കാഴ്ചകളുടെ വ്യത്യാസം മൂലമാണ്.

പ്രയാസങ്ങളെയും പ്രതിബന്ധങ്ങളെയും അതിജീവിച്ച് നേട്ടങ്ങൾ വരിക്കുവാൻ കഴിയുന്നത് ഒരാൾ പുലർത്തുന്ന മനോഭാവവും ജീവിത വീക്ഷണവും ആശ്രയിച്ചാണ്. ശുഭാപ്തിവിശ്വാസം, അണയാത്ത പ്രത്യാശ, സ്നേഹത്തിന്റെ വികാരങ്ങൾ, സ്ഥിരോത്സാഹം ഇവ പുലർത്തുന്നവർ നിശ്ചയമായും ഔന്നത്യം പ്രാപിക്കും. ഇവർക്ക് ഹീലിയം നിറച്ച ബലൂണിന്റെ അവസ്ഥയാണ്.

എന്നാൽ അനുകൂല സാഹചര്യം ഉണ്ടായിട്ടും കാർബൺ ഡൈ ഓക്സൈഡ് നിറച്ച ബലൂൺപോലെ നിലംപൊത്തി കിടക്കുന്ന അനേകരേയും സമൂഹത്തിൽ കാണാം. ഒരു വാഹനത്തിന്റെ എൻജിന്റെ വേഗം എത്ര വർദ്ധിച്ചാലും ബ്രേക്കിൽ കാൽ അമർത്തിയിരുന്നാൽ മുന്നോട്ട് നീങ്ങുകയില്ല.

ആത്മവിശ്വാസമില്ലായ്മകൊണ്ട് മുമ്പോട്ടു നീങ്ങുവാൻ കഴിയാതെ ഒരിടത്തു തന്നെ നിന്നുപോകുന്ന അനേകരെ നമ്മുടെ ചുറ്റുപാടും കാണാറുണ്ട്.

പരാജയ ബോധവും, വ്യക്തമായ ലക്ഷ്യബോധമില്ലായ്മയും കൊണ്ട് ഉൽഗതി ഉണ്ടാകാതെ കഴിയുന്നവരുടെ ജീവിതം മുമ്പോട്ടു നീങ്ങുകയില്ല.

പല കുട്ടികളും ജോലികൾ നീട്ടിവയ്ക്കുന്ന സ്വഭാവമുള്ളവരാണ്. ഓരോന്നും യഥാസമയം ചെയ്യുവാൻ കഴിയാത്തവർക്ക് ഒന്നും പൂർത്തീകരിക്കുവാൻ കഴിയുകയില്ല. ഓരോ ദിവസവും പാഠങ്ങൾ പഠിക്കാതിരുന്ന കുട്ടികൾക്ക് പരീക്ഷാ ദിവസങ്ങൾ അടുക്കുന്തോറും സമാധാനം നഷ്ടപ്പെട്ടുകൊണ്ടിരിക്കും.

കൂട്ടുകാരെ,

നമുക്ക് എന്തെല്ലാം പോരായ്മകൾ ഉണ്ടായാലും എനിക്ക് ശക്തി പകരുന്ന ദൈവം ഉള്ളിലുണ്ടെന്ന ബോധമുണ്ടെങ്കിൽ എല്ലാ പ്രതിബന്ധങ്ങളെയും തരണം ചെയ്തു മുന്നേറുവാൻ കഴിയും. ബാഹ്യമായ ഘടകങ്ങളല്ല, ആന്തരീകമായ ജീവിതദർശനമാണ് നമ്മുടെ ഉയർച്ചയ്ക്ക് അടിസ്ഥാനം എന്നു ചിന്തിച്ചുകൊണ്ട് ക്രിയാത്മകമായി പ്രവർത്തിക്കുക, നിശ്ചയമായും വിജയം ഉണ്ടാകും.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹപൂർവ്വം

ആനിച്ചേച്ചി

## ദശാംശ പദ്ധതി

**ബുധനൂർ സെന്റ് ഏലിയാസ്**

224ശ്രീ. സജി പട്ടരുമഠം, പട്ടരുമഠത്തിൽ ഏദൻ,225ശ്രീ. ജോസഫ്, തെക്കേപ്പറമ്പിൽ ,226ശ്രീമതി പൊടിയമ്മ മത്തായി, മണിപ്പുഴ വീട്,227ശ്രീ. മോൻസി, മൂന്നുതുണ്ടത്തിൽ,228ശ്രീ. രാജു ജോൺ, പെരിങ്ങാറ്റുംപള്ളിൽ ,229ശ്രീ. റെജി കെ., ഞാഴുവേലത്ത് റെനി ഭവൻ,230ശ്രീ. ജോസഫ്, സിജോ ഭവൻ,231ശ്രീ. വർഗ്ഗീസ് മത്തായി, വേഴാന്തറയിൽ ,232ശ്രീ. മറിയാമ്മ സാമുവേൽ, നെടുങ്ങാട്ട്,233ശ്രീ. ബിനു ജോസഫ്, അനുഗ്രഹ പാലത്തുംപാട്ട്,234ശ്രീമതി അന്നമ്മ വർഗ്ഗീസ്, കമ്മാഞ്ചേരിൽ വർഗ്ഗീസ് വില്ല,235ശ്രീ. എൻ. ഐ. മാത്യു, ബേബി ഭവൻ,236ശ്രീ.കോശി, പെരിങ്ങാറ്റും പള്ളിൽ തോപ്പിൽ,237ശ്രീ. റെജി ആശാരിപറമ്പിൽ,238ശ്രീ. ബിനു കെ. ബി. , കൊല്ലംവേലിൽ,239ശ്രീ. വിനയ് ചക്കാലേത്ത്,240ശ്രീ. അനിയൻ തോമസ്, മാമ്പള്ളിൽ,241ശ്രീ. സണ്ണി യോഹന്നാൻ, മരുതിനാട്ട് പുത്തൻവീട്,242ശ്രീ. വർഗ്ഗീസ് മത്തായി, വേഴാന്തറയിൽ,243ശ്രീ. ജോർജ്ജ് സാമുവേൽ, പാലപ്പള്ളിൽ ജോർജ്ജ് വില്ല,244ശ്രീ. ബിനോയ്, പുത്തൻവീട്ടിൽ ഗ്രേഷ്യസ് ഹോം,245ശ്രീ. ജോസഫ്, ഫാത്തിമാഗിരി,246ശ്രീ. ശാന്തൻ, കോലേത്ത് ഇടയ്ക്കേപുരയിൽ ,247ശ്രീ. കുഞ്ഞുമോൻ, വടക്കനാത്ത്,248ശ്രീ. കോശി, കോട്ടൂർ,249ശ്രീ. ജോസ്, പുത്തൂരേത്ത്,250ശ്രീ. മിനി ദാനിയേൽ, കുറവനേഴത്ത് ജോയ് വില്ല ,251ശ്രീ. സി. കെ. മാത്യു, താളുകാട്ട് പുത്തൻവീട്,252ശ്രീ. ബാബു, മാമ്പള്ളിൽ ബാബു വില്ല,253ശ്രീ. ബാബു, ബെൻസ് ഭവൻ,254ശ്രീ. കെ. എം. മാത്യു, കിഴക്കോട്ടിൽ കിഴക്കേതിൽ,255ശ്രീ. സി. സി. വർഗ്ഗീസ്, ചാത്രത്തിൽ,256ശ്രീ. കെ. എസ്. വർഗ്ഗീസ്, കൊങ്കോട്ട്,257ശ്രീ. വിൽസൺ വർഗ്ഗീസ്, സുവിൻ വില്ല,258ശ്രീ. ജോൺസൺ വർഗ്ഗീസ്, മാനാംപുറത്ത് മഠത്തിൽ,259ശ്രീ. കുഞ്ഞൂഞ്ഞമ്മ തോമസ്, ഈരയിൽ പുത്തൻവീട്,260ശ്രീ. എം. കെ. ചാക്കോ, നന്തിയാട്ട് ,261ശ്രീ. സുജിത്ത്, സുജിത്ത് വില്ല,262ശ്രീ. ബിനോയ് ബി., വേണാട്ടിൽ,263ശ്രീ. അനിയൻ, കളപ്പാട്ടിൽ,264ശ്രീ. സുജിത്ത്, മൂന്നുതുണ്ടത്തിൽ,265ശ്രീ. ജെയ്സൺ ജാക്സൺ, കുറവിനേഴത്ത് പുത്തൻവീട്,266ശ്രീ. ബേബി, പാലനിൽക്കുന്നതിൽ,267ശ്രീ. രാജു, മുട്ടുംപാട്ട്,268ശ്രീ. ശമുവേൽ, പോക്കാട്ട് ശ്യാം വില്ല,269ശ്രീ. മനോജ്, മനോജ് ഭവൻ,270ശ്രീ. ഷാജി, മൂലയിൽ,271ശ്രീ. ബിനു, കടമ്പനാട്ടിൽ,272ശ്രീ. യോഹന്നാൻ, സോജി വില്ല,273ശ്രീ. ഷാജി, ഷിബിൻ വില്ല,274ശ്രീ. ഏബ്രഹാം ജോർജ്ജ്, കോട്ടൂരേത്ത്,275ശ്രീ. രാജു, ചാമത്തറ,276ശ്രീ. സി. സി. ചെറിയാൻ, ചാത്രത്തിൽ താഴുവേലിൽ,277ശ്രീ. സണ്ണി, പാലപ്പള്ളിൽ,278ശ്രീ. ജോസ്, വാഴയിൽ,279ശ്രീ. ദാനിയേൽ, ജോയി വില്ല,280ശ്രീ. ജോയ്, ആലുംമൂട്ടിൽ,281ശ്രീ. കെ. ജി.സാറാമ്മ, നെല്ലിക്കോത്ത് പുത്തൻവീട് ,282ശ്രീ. സോണി, സോണി ഡ്രൈവിംഗ് സ്ക്കൂൾ, ചെങ്ങന്നൂർ,283ശ്രീ. ഷിബു ഏബ്രഹാം, താളേത്ത്

**നീർവിളാകം മാർ ഗ്രീഗോറിയോസ്**

284ശ്രീ. മാത്യു തോമസ്, ഇടവത്രപീടികയിൽ,285ശ്രീ. വർഗ്ഗീസ് പി. റ്റി., പുന്നാട്ടകുന്നേൽ,286ശ്രീ. കെ. ജെ. റോയ്, കുഴങ്ങാട്ടുവടക്കേതിൽ,287ശ്രീ. തോമസ് ജോർജ്ജ്, കല്ലുപറമ്പിൽ,288ശ്രീ. എം. ഇ. ജോർജ്ജ്, മലയിൽ മേലേത്തേതിൽ,289ശ്രീ. എം. എം. മത്തായി, മൂത്താന്റേത്ത്,290ശ്രീമതി മറിയാമ്മ ജോസഫ്, കുഴിയുഴത്തിൽ,291ശ്രീ. മാത്തുണ്ണി മാത്തുണ്ണി, പുന്നാട്ടകുന്നേൽ292ശ്രീ. ചാക്കോ വർഗ്ഗീസ്, കുഴങ്ങാട്ടു വടക്കേതിൽ,293ശ്രീ. ഷിബു ജോസഫ്, കുഴിയുഴത്ത്294ശ്രീ. കെ. എസ്. മത്തായി, കുഴങ്ങാട്ടു വടക്കേതിൽ,295ശ്രീ. കെ. വി. വർഗ്ഗീസ്, കുഴങ്ങാട്ടുവടക്കേതിൽ296ശ്രീ. കുര്യൻ വർഗ്ഗീസ്, അരയാലുംമൂട്ടിൽ,297ശ്രീ. പീറ്റർ ജോൺ, കുരുവിച്ചിറ്റയിൽ പടിഞ്ഞാറേതിൽ

**കുറ്റൂർ ബഥാന്യ മാർ ഗ്രീഗോറിയോസ്**

298ശ്രീ. ഫിലിപ്പോസ് മത്തായി, പാണ്ടിശ്ശേരിൽ മേരി സദനം,299ശ്രീ. സണ്ണി തോമസ്, പാണ്ടിശ്ശേരിൽ,300ശ്രീ. ആന്റണി, കിഴക്കേത്തടത്തിൽ,301ശ്രീ. പി. എ. ഐസക്ക്, പാണ്ടിശ്ശേരിൽ മേപ്പുറത്ത്,302ശ്രീ. പി. ജെ. ജേക്കബ്, പാണ്ടിശ്ശേരിൽ സുഭാഷ് വില്ല ,303ശ്രീ. പി. വി. ചാക്കോ, പുലിയപ്പാറ

304ശ്രീമതി പൊന്നമ്മ അബ്രഹാം, പുലിയപ്പാറ,305ശ്രീ. പി. വി. ഏബ്രഹാം, പാണ്ടിശ്ശേരിൽ മേപ്പുറത്ത്

306ശ്രീ. എം. സി. പോൾ, മന്നത്ത് ,307ശ്രീ. മാത്യു വർഗ്ഗീസ്, പുലിയപ്പാറ കണ്ടത്തിൽ,308ശ്രീ. പി. എം. ചാക്കോ, പുലിയപ്പാറ മലയിൽ,309ശ്രീ. പി. ജേക്കബ് മാത്യു, പാണ്ടിശ്ശേരിൽ പുത്തൻപുരയിൽ,310ശ്രീ. പി. വി. മാത്തൻ, പുലിയപ്പാറ,311ശ്രീമതി മറിയാമ്മ മത്തായി, കുടുത്തേന്ത്ര,312ശ്രീ. സുദീപ് മാത്യു, പാണ്ടിശ്ശേരിൽ പുത്തൻപുരയിൽ,313ശ്രീ. എം. എ. ജേക്കബ്, മലയിൽ പാണ്ടിശ്ശേരിൽ,314ശ്രീ. സാബു വർഗ്ഗീസ്, പാണ്ടിശ്ശേരിൽ മലയിൽ,315ശ്രീ.കെ. എം. വർഗ്ഗീസ്, കുടുത്തേന്ത്ര,316ശ്രീ. സാംജി മാത്യു, പാണ്ടിശ്ശേരിൽ,317ശ്രീ. ജോൺ ഫിലിപ്പ്, പാണ്ടിശ്ശേരിൽ,318ശ്രീ. ജസ്റ്റിൻ ഫിലിപ്പ്, മൂലമണ്ണിൽ,319ശ്രീ. കെ. എം. മത്തായി, കുടുത്തേന്ത്ര,320ശ്രീ. സജീവ് തോമസ്, മലയിൽ പാണ്ടിശ്ശേരിൽ,321ശ്രീ. കെ. സി. വർഗ്ഗീസ്, കുടുത്തേന്ത്ര,322ശ്രീ. ചാക്കോ ഏബ്രഹാം, മന്നത്ത്,323ശ്രീ. പി. ഐ. ചെറിയാൻ, പാണ്ടിശ്ശേരിൽ,324ശ്രീ. കെ. സി. വർഗ്ഗീസ്, അരുൺ ഭവൻ,325ശ്രീ. പി. റ്റി. തോമസ്, പാണ്ടിശ്ശേരിൽ,326ശ്രീ. പി. വി. തോമസ്, പാണ്ടിശ്ശേരിൽ മേപ്പുറത്ത്,

**നീർവിളാകം മാർ ഗ്രീഗോറിയോസ്**

327. ശ്രീ. എം. ഇ. ജോർജ്ജ് , മണലിൽ

## അനുമോദനങ്ങൾ





സണ്ടേസ്ക്കൂൾ സീനിയർ സമൂഹഗാനത്തിന് സോണൽ തലത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ജെബി മേരി വർഗീസ്, നീനു ആനി സാം, സനു എലിയാമ്മ തോമസ്
എം.ജി.എം. ഓതറ




സഹപ്രവർത്തകരേ,

പരിശുദ്ധമായ വലിയ നോമ്പ് നമ്മുടെ ജീവിതത്തെ ഏറ്റവും ശ്രേഷ്ഠമാക്കുവാൻ സാധിച്ചു എന്നു കരുതുന്നു. മാനവരാശിയുടെ പാപഭാരം സ്വയം ഏറ്റ് കുരിശിൽ കൂടി ത്യാഗമനോഭാവമായ ഒരു ജീവിതം നമ്മേ സ്വർഗ്ഗീയരാക്കുവാൻ സാധിതമാക്കിയ 'ക്രിസ്തു' നമ്മുടെ ജീവിതത്തിൽ ഉയർപ്പിന്റെ മഹത്വമായ സന്ദേശം നല്കിക്കൊണ്ടിരിക്കുന്നു. 'ക്രൂശിന്റെ വേദനയറിയാത്തവർക്ക് ഉയർപ്പിന്റെ ആഹ്ലാദം പങ്കിടാനാവുമോ'' എന്ന ചിന്ത ഓരോരുത്തരിലും ഭരിയ്ക്കപ്പെടണം. ഉത്തമരായ മാതാപിതാക്കൾ ലക്ഷ്യബോധത്തോടെ ജീവിക്കുമ്പോൾ തലമുറകളും ദൈവീകാനുഗ്രഹത്താൽ ഭവനത്തിന് വെളിച്ചം പകർത്തുവാൻ കഴിയും. അങ്ങനെ സണ്ടേസ്കൂൾ കുഞ്ഞുങ്ങൾ ക്രിസ്തുവിന്റെ ഉയർപ്പിന്റെ മക്കളായി പ്രശോഭിക്കുന്നവരായി തീരട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

ഈ വർഷത്തെ ഒ.വി.ബി.എസ്സ്. ഏപ്രിൽ 9 മുതൽ മിക്ക ഇടവകകളിലും നടത്തപ്പെട്ടു. ''ക്രിസ്തുവിൽ നാമെല്ലാവരും ഒന്നാണെന്ന്'' (ഗലാ. 3:28-29) ചിന്താവിഷയത്തിൽ കൂടി എട്ടു ദിവസത്തെ ധ്യാന ചിന്തകളിൽ നിന്നും നൽകപ്പെടുന്ന മഹത് ചിന്തകൾ ജീവിതത്തിൽ ഉൾക്കാമ്പുകൾ രൂപപ്പെടുവാൻ സാധിക്കുന്നു. ക്രിസ്തുവിനെ കൂടാതെയുള്ള ജീവിതത്തിന് അർത്ഥവത്തായ ജീവിതശൈലിയിൽ മുന്നോട്ടു പോകുക അസാധ്യമാണ്. ഒ.വി.ബി.എസ്സ്. പ്രവർത്തകരേയും കുഞ്ഞുങ്ങളേയും അനുമോദിക്കുന്നു.

പുത്തൻകാവ് ഡിസ്ട്രിക്ട് കൂർത്തമല ഇടവകയിലെ കടപ്ര സെന്റ് ജോർജ്ജ് സണ്ടേസ്കൂൾ 7-ാം ക്ലാസ്സ് വിദ്യാർത്ഥിയായിരുന്ന മാസ്റ്റർ ബിപിന്റെ ആകസ്മിക വേർപാടിൽ ഭദ്രാസന സണ്ടേസ്കൂൾ കൗൺസിൽ അതിയായ ദുഃഖം രേഖപ്പെടുത്തുന്നു. കുടുംബാംഗങ്ങളുടെ നിത്യശാന്തിയ്ക്കായി പ്രാർത്ഥിക്കുന്നു.

സണ്ടേസ്കൂൾ ബാലപാഠം, ഒന്ന്, രണ്ട്, പതിനൊന്ന് എന്നീ പാഠ്യപുസ്തകങ്ങൾ ഈ വർഷം മാറ്റമുണ്ട്. എന്നാൽ പതിനൊന്ന് ഒഴികെ മറ്റെല്ലാ പുസ്തകങ്ങളും ബഥേൽ അരമനയിലെ ബുക്ക് ഡിപ്പോയിൽ നിന്നും ലഭിക്കും. 15-ാം തീയതിയോടു കൂടി ബാക്കിയുള്ളതും ലഭിക്കുന്നതാണ്. കൂടാതെ വാർഷിക റിപ്പോർട്ടിൽ ചേർക്കുന്നതിലേക്കായി പാഠ്യ-സഹപാഠ്യ മത്സരങ്ങളിൽ വിജയികളായ ഒന്നും രണ്ടും സ്ഥാനം ലഭിച്ചവരുടെ ഫോട്ടോ തരുവാനുള്ളവർ എത്രയും വേഗം ഡയറക്ടറെ ഏൽപ്പിക്കേണ്ടതാണ്.

വർഷാരംഭ സ്റ്റേറ്റുമെന്റിന്റെ ഒരു കോപ്പിയും ഭദ്രാസനത്തിൽ കൊടുക്കുവാൻ പ്രഥമ അദ്ധ്യാപകർ ശ്രദ്ധിക്കുക. കൂടാതെ ഭദ്രാസന സണ്ടേസ്കൂൾ രജിസ്റ്റർ ഉണ്ടാക്കുന്നതിലേക്കായി ഇനി കുറച്ച് യൂണിറ്റുകൂടി സഹകരിക്കേണ്ടതാകയാൽ എത്രയും വേഗം ഫോം പൂരിപ്പിച്ച് ഭദ്രാസന സണ്ടേസ്കൂൾ ഓഫീസിൽ ലഭിക്കുവാൻ തക്കവണ്ണം ശ്രദ്ധിക്കുമല്ലോ.

ഭദ്രാസന കൗൺസിലിനുവേണ്ടി,

ഡയറക്ടർ

**ജി. വർഗ്ഗീസ് കാവുംപുറും**

REG. R.N. 44684/87 BETHEL PATRIKA REGISTERED KL/TLA/71/2012-2014
License No: KL/TLA/WPP/154/2012-2014 Posted at RMS Thiruvalla on 16th & 17th of every month

*Prayerful rememberence*

# 61st Ormaperunnal






*Inserted by*

## MAR PHILOXENOS MEMORIAL FRIENDS ASSOCIATION (MARPFA)

## UAE CHAPTER

*on the occasion of its*

Silver Jubilee Celebrations

Printed and Published by H.G. Thomas Mar Athanasios Printed at TARA/CGNR, Phone: 0479-2452566
for Philips Printers Chengannur. Chief Editor Fr. Abraham Koshy Kunnumpurathu